# THE CHURCH WEEKLY

| Vol IX | SUNDAY 3RD APRIL 1955 | PRICE 2 ANNAS A COPY | NO. 14 |
|---|---|---|---|


## DEATH

**Father Laurence S. Jackson, M. A. L. Th. H. C. F.**

*Wisdom II, 24. 'For God created man to be immortal, and made Him to be an image of His own eternity. Nevertheless through envy of the Devil came death into the world: and they that do hold of his side do find it.'*

Here we have given to us in a pointed saying, what is the purpose and existence of Man. In the beginning, God made everything (including man) "very good." And Man was the Crown of God's creation, for he was formed after the likeness of God. In Man was the breath of life. God made him a living and immortal soul, a being in whom he could rejoice, a being who might be his friend, even as Abraham was his friend for ever.

Man is the roof and crown of God's creation. He is the link between nature and God, God's viceregent in the world. On the one hand he possesses a body akin to that of the beasts and made, like theirs, of the dust of the earth, but by the special in-breathing of divine spirit, man is created in the Image of God. He is but a little lower than the angels. Could any other words bring out more clearly the dignity and possibility of human nature? It is in virtue of this image of God in him that man is able to know and love God. Like can only know like. More particularly this image of God includes the possession of reason and will. Man is able to do what the animals cannot do, understand and co-operate with the Divine purposes.

This is the truth enshrined in the first half of our text, "God created man to be immortal, and made him to be an Image of His own eternity." God created man, an eternal being. I want you to remember this throughout this discourse, for it is the latter half of the text that I want to preach the fact of DEATH, which through envy of the Devil came into the world.

The Devil having tried and failed to cause disruption in the Heavenly places, tried once again. In his heart there raged the jealous flame of envy, envy of the GOODNESS of Almighty God, and so he sought, and this time he partly succeeded, to sow the seeds of doubt in the minds of Man, God's new creation. Man by an abuse of the very gift which God had given to him, allowed sin to enter his life, and the Perfect Man became marred, and the seed of a festering tumor entered his being, and so he, as we say "died". Only by a hard and bitter life on earth, and by the purifying pains of Purgatory could Man once more be cleansed and made the Perfect Being he once was.

Does not the story of the First Man teach us the dreadful nature of the Infection of Sin, for all mankind has to suffer the painful separation of the soul from the Body. Therefore when we think of death, let us remember that it is the Wages of sin.

Natural all shrink from death...... seeming shock of sundering of soul and body ...being launched against our will into the region of the unexplored ...... the land of "Far Distances" as Isaiah calls it. But we must not fear it too much, for although it is the penalty of sin, yet Christ is His love became as it were "Sin" for us, in order to redeem us, and He is with us, He went before us, and came back to tell us, that in Him, all the poor weak frail children of earth are safe.

And Christ has revealed.

Death God's beneficient angel ......next stage of Being.

Birth man much......Death more. Death......BIRTH into a newer life, one stage nearer the Perfect Life of Heaven.

Death, terrible, leap off into dark......may be less leap off than think......may be only closing of eyes here, opening there. Possible birth into that life as simple as birth into this.

Prelude to death pain and sickness...... but birth pangs before new life begins, the rough hard bit of road that leads to the wicket gate out of the city.

Calm on face of dead......last message of content and acquiescence from departing souls knew little more than ourselves......good cheer and pleasant promise by no means to be disregarded.

Scripture......Moses Elijah (Transfiguration). Dying Thief. Christ to Spirits Death not executioner cut off departed from life and love, but to lead heights of ever advancing existence.

God teaches us that Death is birth; that what the earth life conceals Death will reveal; that as the babe's eyes opened from the darkness of the womb to sunlight on this earth, so will the eyes that close in the darkness of death open on "a light that never was on sea or land.

Another thought.

Death may not be so lonely as
one think.
No one born this life lonely.
Stir hope Father similar care
......second st...

Lord parable……Good man……
angels……bosom
Angels interested in life here
……transition also……
Visions at death……do mean
anything????

Lord speaks of those whom we have made friends on earth receiving when we die into everlasting habitations. No room for sentimentalizing, but is anything too good to believe to what God might do for poor frightened souls at such a dread crisis of being.

And after so called 'Death' what? If death is but a passage to a new life, when a Man dies he takes with him all the treasures of mind and soul which by God's grace he won on earth. Nothing of external things of gold or lands. Nothing of what he has but all of what he is ……all that he has gained in himself. The treasures of memory, of disciplined powers, of enlarged capacities, of a pure and loving heart. All the enrichment of mind by study, all the love of man, all the ennobling of character which has come through the struggle after right and duty. These are the true treasures which go on with us into that land where neither r ust and moth doth corrupt.

But before I close, one note of warning. Look at the last words of the text, "They that do hold of (the Devil's) side do find Death."

I have just pointed out that when a man dies he takes with him to the other world all his varied traits of character and dispositions that go to make up his personality. And if you think for a moment you will realise the importance of our life here. We are daily training ourselves either for Heaven or Hell.

Do you see then what these words mean, "They that do hold of the Devil's side do find death." Through Satan death came into the world, even as life came through Jesus Christ. So if we choose the Devil as our Master, then we shall find death, spiritual death, that death which will divide God from us for all eternity. So, our life must be one long fight……we must not choose the line of least resistance, and simply roll, or we shall find that like a stone on the mountain side, which starts rolling gently down towards the valley, gathering momentum in its journey downwards until it shivers to pieces in the abyss beneath, our lives will hurtle headlong towards the valley of destruction (spiritual death). When the stone on the mountain side started its journey, at first one could have easily stayed its flight, but there came a time wnen nothing could have prevented its hurtling to its doom. And so with life…… we turn to wrong, and at first the bad habit can be checked, but it may be (thank God we are not judges) that a time is reached when the sin is so deep-rooted that nothing can stop the man from hastening to spiritual death. And if that time is reached before death, it may (we do not know, but we can heed the warning) be impossible to check the descent to destruction of the erring one. So let us heed the Advent Message, and Report. Let us pause while we are able. Let us seek absolution in the Sacrament of Penance, and set our faces to the Light which streams from the Cross, and then when Death comes we shall be able to meet it and say, O death where is thy sting, O grave where is thy victory; the sting of death is sin and the strength of sin is law, but thanks be to God who giveth us the victory through our Lord Jesus Christ.

---

പത്രാധിപക്കുള്ള കത്ത്

# സാരാംശമോ? സമത്വമോ?

സർ,

നിഖ്യായിലെ ക്രിസ്ത്യാനിപണ്ഡിതന്മാർ 325—ൽ അരിയൂസീയ പാഷണ്ഡികന്മാർക്കെതിരായി നിശ്ചയം ചെയ്തു ഗ്രീക്കു ഭാഷയിലെഴുതി സ്ഥിരപ്പെടുത്തിയ **homo-ousios** എന്ന വാക്കിന്റെ തർജ്ജമ ഇംഗ്ലീഷിൽ **of the same substance** എന്നാണല്ലോ. **homos, same** എന്നിവയും സംസ്കൃതത്തിലെ സമം സംബന്ധപ്പെട്ടവയാണ്. **ousia, ess-ence** എന്നിവയും സംസ്കൃതത്തിലെ അസ്, അസ്തി, അസ്തിത്വം മുതലായവയും സജാതീയങ്ങളാണ്. **of the same essence** എന്ന് ഇംഗ്ലീഷിൽ തർജ്ജമ കണ്ടിട്ടില്ല.

**of the same substance** എന്നതു സുറിയാനിയിലെന്താണെന്നറിഞ്ഞുകൂടാ. "കാതൽത്വത്തിൽ സമത്വമുള്ളവൻ" എന്നായിരുന്നു മുൻതർജ്ജമ. അതു പിന്നെ സാരാംശത്തിൽ സമത്വമുള്ളവൻ എന്നാക്കി. കാതൽ, സാരാംശം എന്നിവ കാതലല്ലാത്ത "വെള്ള"യോ അസാരാംശമോ ത്രിത്വത്തിലുണ്ടെന്നു വരുത്തുന്നില്ലയോ? അതുകൊണ്ടു സാരാംശവും അയുക്തമാണെന്നു തോന്നുന്നു.

**substance**—നു സാരമായിട്ടുള്ള (കാതലായ) അംശം എന്നർത്ഥമില്ല. ഭൂമിയിലെ വായുവും ജലവും രണ്ടു **substances** ആണ്. ഭൂമിയിലെ വായു ഒരേ ഒരു **substance** (വസ്തു) ആണ്. അതു മൂന്നായിട്ടു ഭാഗിച്ചാൽ ഒരു ഭാഗം മറ്റെ ഭാഗത്തോടു വസ്തുത്വത്തിൽ (വാസ്തവത്തിൽ) സമത്വമുള്ളതാണെന്നോ, ഏകത്വമുള്ളതാണെന്നോ പറയേണ്ടതു്? ഒരു വായുഭാഗം ഇതര വായുഭാഗത്തോടു "അനന്യത്വം" ഉള്ളതാകുന്നു എന്നു പറഞ്ഞാൽ നിഖ്യായിലെ പ്രാമാണികന്മാരുടെ ആശയം മലയാളത്തിൽ തോന്നുകയില്ലയോ?

**the same** എന്നതു എബ്രായലേഖനത്തിലും ഉണ്ടല്ലോ. (13. 8—ൽ) ക്രിസ്തു ഇന്നലെയും ഇന്നും എന്നും "യഥാപ്രകാരം" ഇരിക്കുന്നു എന്ന പഴയ തർജ്ജമയ്ക്കു പകരം ഇന്നു ക്രിസ്തു ........"അനന്യൻ" തന്നേ എന്നാണു പരിഭാഷ. അതു നിഖ്യാ പ്രമാണത്തിന്റെ തർജ്ജമയിലും സ്വീകരിക്കരുതോ?

സംസ്കൃത ബൈബിളിൽ മേല്പറഞ്ഞ വാക്യം "യീശു ഖ്രീഷ്ട ശ്വോ അദ്യ സദാ ച സ ഏവ ആസ്തേ"—(ക്രിസ്തു അവൻതന്നേ ആകുന്നു) എന്നാണ തർജ്ജമ ചെയ്തിരിക്കുന്നതു്. നിഖ്യാ പ്രമാണത്തിനും സംസ്കൃത തർജ്ജമയുണ്ടു്. ആ പുസ്തകം തൽക്കാലം എന്റെ ഗ്രന്ഥശേഖരത്തിൽ മറഞ്ഞിരിക്കയാണ്. അതു പിന്നെ പ്രസിദ്ധപ്പെടുത്താം.

ദൈവത്തിനു **substance** ഉണ്ടോ? ദൈവം **substance** ആണോ? ദൈവത്തിന് അംശമുണ്ടോ? വായുജലാദികൾ വസ്തുക്കളാണ്. (**substances**) എന്നാൽ ആത്മാവ്, പരിശുദ്ധറൂഹാ, ത്രിയേക ദൈവം എന്നിവർ അവസ്തുക്കൾ ആണ്. അതുകൊണ്ടു "സാരാംശത്തിൽ" അനന്യത്വം എന്നോ വസ്തുത്വത്തിൽ അനന്യത്വം എന്നോ പറയാമോ?

റവ. കെ. ജോസഫ് ബി.ഏ.എൽ.ടി.

നിഖ്യാ വിശ്വാസപ്രമാണം, 20.

# മരിച്ച് അടക്കപ്പെട്ടു

(റവ. ഡീക്കൻ എം. വി. ജോർജ്ജ്)

## 1. മരണം

യേശുക്രിസ്തു വാസ്തവമായി ഉയിർത്തെഴുന്നേറ്റു എന്നു പിമ്പിൽ പറഞ്ഞിരിക്കുന്നതിന്റെ കാരണം, അവൻ വാസ്തവമായി മരിച്ചതുകൊണ്ടത്രെ. മനുഷ്യബുദ്ധിക്ക് അതീതമായ ഒരു സത്യമത്രെ ത്രിത്വത്തിൽ രണ്ടാമനായവൻ മരിക്കുക എന്നുള്ളത്. എന്നാൽ ദൈവത്വം മരിക്കാതെ ദൈവം മരിച്ചു എന്ന യാഥാർത്ഥ്യം അത്രെ ഇവിടെനിന്നു നാം മനസ്സിലാക്കേണ്ടത്. ക്രൂശിലെ മരണത്തോളം തന്നെത്താൻ താഴ്ത്തി (ഫിലി. 2. 8) ഇറങ്ങിവന്നവൻ മരണത്തിനുമുൻപേ ഭീരുവായിട്ട് ഓടുന്നവനല്ലായിരുന്നു. തന്റെ മരണംകൊണ്ടു മാത്രമെ ലോകത്തിനു ജീവൻ ഉണ്ടാകു എന്നു യുഗങ്ങൾക്കു മുമ്പേ അറിഞ്ഞിരുന്നവൻ തന്നെയാണു മനുഷ്യാവതാരം ചെയ്തതും, മരിച്ചതും. ലോകത്തിന്റെ പാപത്തെ ചുമക്കുന്ന ദൈവത്തിന്റെ കുഞ്ഞാടു യാഗവസ്തുവായി കൊല്ലപ്പെട്ടെങ്കിൽ മാത്രമെ മനുഷ്യജാതിക്കു പാപപരിഹാരം ഉണ്ടാകു എന്നു തനിക്കറിയാമായിരുന്നു. "ഇതാ, എന്റെ ശരീരം, ഇതാ, എന്റെ രക്തം" എന്നു അരുളിച്ചെയ്തുകൊണ്ടു മറ്റുള്ളവരെ തങ്കലേക്കു ക്ഷണിക്കണമെങ്കിൽ താൻ അറുക്കപ്പെടണമായിരുന്നു. മനുഷ്യനായ യേശു മാത്രമാണു മരിച്ചതെന്നും തന്നിലധിവസിച്ച ക്രിസ്തു മരിച്ചില്ലെന്നും ചില വേദവിപരീതികൾ വ്യാഖ്യാനിച്ചതു തികച്ചും വെറുക്കത്തക്ക ഒരു വ്യാജപ്രസ്താവനയായിരുന്നു. തന്മൂലം സഭ താദൃശ വ്യാഖ്യാനങ്ങൾ നിരസിക്കുകയും പൂർണ്ണദൈവവും പൂർണ്ണമനുഷ്യനുമായ യേശുക്രിസ്തു തന്നെ മരിച്ചു എന്നു പഠിപ്പിക്കുകയും ചെയ്തുപോന്നു.

"യേശു പിന്നെയും ഉറക്കെ നിലവിളിച്ചു പ്രാണനെ വിട്ടു" അപ്പോൾ (1) മന്ദിരത്തിന്റെ തിരശ്ശീല മേൽതൊട്ട് അടിയോളം രണ്ടായി ചീന്തിപ്പോയി. (2) ഭൂമി കുലുങ്ങി. (3) പാറകൾ പിളർന്നു. (4) കല്ലറകൾ തുറന്നു നിദ്ര പ്രാപിച്ച വിശുദ്ധന്മാരുടെ ശരീരങ്ങൾ പലതും ഉയിർത്തെഴുന്നേറ്റു. (5) ശതാധിപനും അവനോടുകൂടെ യേശുവിനെ കാത്തിരുന്നവരും ഭൂകമ്പം മുതലായതു സംഭവിച്ചതു കണ്ടിട്ട് അവൻ ദൈവപുത്രനായിരുന്നു സത്യം എന്നു പറഞ്ഞു. (മത്താ. 27: 50—54) മിശിഹായുടെ മരണംകൊണ്ടു സാധിച്ച വൻകാര്യങ്ങളാണു മേൽപ്പറഞ്ഞിരിക്കുന്നത്.

## 1 തിരശ്ശീല ചീന്തിപ്പോയി

അതിപരിശുദ്ധസ്ഥലത്തേക്ക് അതായതു സ്വർഗ്ഗത്തിലേക്കു പ്രവേശിക്കുവാൻ ബാധകമായി നിന്ന മറശ്ശീല മിശിഹാതമ്പുരാന്റെ മരണംകൊണ്ടു മുകൾതൊട്ട് അടിയോളം മാറ്റപ്പെട്ടു. ദൈവകരത്തിനല്ലാതെ അതു ചെയ്യുവാൻ സാധ്യമല്ലായിരുന്നു. യേശുക്രിസ്തു മരിക്കാതെ പിതാവായ ദൈവത്തിനു് അതു ചെയ്യുവാനും അസാധ്യമായിരുന്നു. മരിച്ച അതേ നിമിഷം തന്നെ സ്വർഗ്ഗത്തേക്കുള്ള വാതൽ തുറക്കപ്പെട്ടു എന്നത്രെ ഇതിന്റെ അർത്ഥം. (എബ്രായ 10. 19—25 വരെ നോക്കുക)

## 2. ഭൂമി കുലുങ്ങി

തന്റെ സ്രഷ്ടാവിന്റെ മരണവാർത്തയിൽ ഭൂമിദേവി കിടുകിടെ വിറച്ചുപോയി. അന്നുതൊട്ട് ഇന്നുവരെയും ഭൂലോകത്തെ കീഴ്മേൽ മറിക്കുന്ന വാർത്താവിനിമയക്കാരായി അപ്പോസ്തോലന്മാരും അനുയായികളും അവരുടെ വേല തുടർന്നുകൊണ്ടിരിക്കുന്നു. യേശുക്രിസ്തുവിന്റെ മരണവാർത്ത സദ്വർത്തമാനമായി വിളിച്ചറിയിക്കുന്ന ക്രിസ്തുവിന്റെ സുവിശേഷംപോലെ ലോകത്തെ വിറപ്പിക്കുന്ന മറ്റൊരു വാർത്ത ചരിത്രത്തിൽ ഉണ്ടായിട്ടില്ല.

## 3. പാറകൾ പിളർന്നു

കല്ലായ ഹൃദയങ്ങളെ മാംസം പോലെ മാർദ്ദവമാക്കുന്നതും പാറപോലെ കഠിനഹൃദയന്മാരെ സ്നേഹമസൃണന്മാരാക്കുന്നതുമായ ഒരു സംഭവമത്രെ ക്രിസ്തുവിന്റെ ക്രൂശുമരണം. ക്രിസ്ത്യാനികളെ ഉപദ്രവിച്ചുകൊണ്ടുനടന്ന ശൌലിനെ ക്രിസ്തീയ മിഷനറിമാരിൽ അദ്വിതീയനാക്കിയ ഏക സംഗതി ദമസ്കോസിന്റെ പടിവാതിൽക്കൽവച്ച് അവൻ കണ്ട ക്രൂശിന്റെ ദർശനമായിരുന്നുവല്ലോ. ഒന്നാം നൂറ്റാണ്ടിനു ശേഷം കോടിക്കണക്കിനു മാനുഷിക പാറകളെ യേശുക്രിസ്തുവിന്റെ മരണവാർത്ത പിളർന്നിട്ടുണ്ടെന്നുള്ളത് എത്രയോ വലിയ പരമാർത്ഥമാകുന്നു.

## 4. കല്ലറകൾ തുറന്നു

യേശുമിശിഹായുടെ അടയ്ക്കപ്പെട്ട കല്ലറ മറ്റു സകല വിശുദ്ധന്മാരുടെ കല്ലറകളേയും തുറക്കുന്നതാണെന്നു വിളിച്ചുപറയുവാൻ എന്നവണ്ണം താൻ മരിച്ച വിനാഴികയിൽത്തന്നെ ചില കല്ലറകൾ തുറക്കപ്പെട്ടു. "മരണമേ, നിന്റെ ജയം എവിടെ?" എന്ന വലിയ വെല്ലുവിളിയുടെ നാന്ദിയായിട്ടത്രെ അതു സംഭവിച്ചത്. അപ്പോൾ ഉയിർത്തെഴുന്നേറ്റവർ വീണ്ടും മരണത്തിനു വിധേയരായി വിശുദ്ധന്മാരുടെ പുനരുത്ഥാന ദിവസത്തിനുവേണ്ടി നോക്കിപ്പാർക്കുന്നതേയുള്ളു. എന്തെന്നാൽ നിത്യ പുനരുത്ഥാനത്തിന്റെ ആദ്യഫലമായി ഉയിർത്തെഴുന്നേറ്റതു യേശുക്രിസ്തു തന്നെയാണ്. സൂര്യോദയത്തിനു മുമ്പുള്ള ഉദയനക്ഷത്രംപോലെ പിറകേ വരുവാൻപോകുന്ന വലിയ പുനരുത്ഥാനത്തെ വിളിച്ചുപറയുന്ന ഒരു താൽക്കാലിക പുനരുത്ഥാനം മാത്രമായിരുന്നു അപ്പോൾ നടന്നതെങ്കിലും അവർക്കും ഏറ്റവും നല്ല ഒരു ഉദ്ധാരണം അവശേഷിച്ചിട്ടുണ്ടെന്നുള്ളതിൽ നമുക്കു സന്തോഷിക്കാം.

## 5. ശതാധിപൻ ഏറ്റുപറഞ്ഞു

ശതാധിപനും മറ്റു പലരും യേശു തമ്പുരാന്റെ ദൈവത്വത്തെ ഏറ്റുപറഞ്ഞതും തന്റെ മരണത്തിനു ശേഷം മാത്രം ആയിരുന്നു. വെളിപാടു പുസ്തകം 5-ാം അദ്ധ്യായത്തിൽ വീണ്ടെടുക്കപ്പെട്ട വൃതന്മാരുടെ പാട്ടു കാണുന്നതു് ഇപ്രകാരമാണ്— "അറുക്കപ്പെട്ട കുഞ്ഞാടു ശക്തിയും ധനവും ജ്ഞാനവും ബലവും ബഹുമാനവും മഹത്വവും സ്തോത്രവും ലഭിപ്പാൻ യോഗ്യൻ." "നീ അറുക്കപ്പെട്ടു. നിന്റെ രക്തംകൊണ്ടു സർവ ഗോത്രത്തിലും ഭാഷയിലും വംശത്തിലും ജാതിയിലും നിന്നുള്ളവരെ ദൈവത്തിനായി വിലയ്ക്കു വാങ്ങി. ഞങ്ങളുടെ ദൈവത്തിനു് അവരെ രാജ്യവും പുരോഹിതന്മാരും ആക്കിവച്ചു. അവർ ഭൂമിയിൽ വാഴുന്നു എന്ന ഒരു പുതിയ പാട്ടവർ പാടുന്നു". യേശുക്രിസ്തു അറുക്കപ്പെട്ടില്ലായിരുന്നു എന്നു വരികിൽ ലോകം അവനിൽ വിശ്വസിക്കുകയോ അവനാൽ വീണ്ടെടുക്കപ്പെടുകയോ ഈ സന്തോഷത്തിന്റെയും സ്തോത്രത്തിന്റെയും ഗാനം വിശുദ്ധന്മാർ പാടുകയോ ചെയ്കയില്ലായിരുന്നു. "അറുക്കപ്പെട്ട കുഞ്ഞാടിനു മഹത്വം" എന്നുള്ളതത്രെ ഓരോ ക്രിസ്ത്യാനിയുടേയും.

ചരിത്രപംക്തി. കാദീശങ്ങൾ 6.

# മാർ സാബോർമെത്രാനും വില്ലാർവട്ടം രാജാവും

(പി. എം. പത്രോസ് മുളന്തുരുത്തി)

മാർ സാബോർ മെത്രാൻ ഉദയംപേരൂർ പള്ളിയിൽ താമസിച്ചിരുന്ന കാലത്തു രാജധാനിയിൽ ഒരു വിശേഷമുണ്ടായി. രാജസ്വരൂപത്തിൽ പിൻഗാമികൾ ഉണ്ടാകാനുള്ള ലക്ഷണം കണ്ടില്ല. ഇതു രാജധാനിയിലും രാജ്യവാസികൾക്കും അളവററ സങ്കടത്തിനും പശ്ചാത്താപത്തിന്നും കാരണമായി. ഒരു പിൻഗാമിയെ കണ്ടശേഷം ഇഹലോകവാസം വെടിഞ്ഞാൽ കൊള്ളാമെന്നുള്ള ആഗ്രഹത്താൽ രാജാവു പല പള്ളികളിലും പുണ്യസ്ഥലങ്ങളിലും നിരവധി നേർച്ചകാഴ്ചകൾ സമർപ്പിച്ചുവന്നു. ഇവകൊണ്ടൊന്നും യാതൊരു ഫലവും സിദ്ധിച്ചില്ല. എല്ലാവരും വ്യാകുലചിത്തരായി. ഒരു ദിവസം രാജാവും രാജ്ഞിയുംകൂടി മെത്രാപ്പോലീത്താതിരുമേനിയെകണ്ടു തങ്ങളുടെ ആഗമനോദ്ദേശം അറിയിച്ചു. അന്നു മെത്രാപ്പോലീത്താ യാതൊരു മറുപടിയും പറഞ്ഞില്ല. രാജദമ്പതികൾ തങ്ങളുടെ സങ്കടാവസ്ഥ പതിവായി മെത്രാപ്പോലീത്തായെ അറിയിച്ചുകൊണ്ടിരുന്നു. പൊതുജനപ്രമാണികളും സമുദായപ്രധാനന്മാരും മെത്രാപ്പോലീത്തായെ ഈ വിവരം അറിയിച്ചുകൊണ്ടിരുന്നു. ഇങ്ങനെയിരിക്കെ ഒരു ദിവസം മെത്രാപ്പോലീത്താ രാജദമ്പതികളോടു് മൈലാപ്പൂരിൽ വി. മത്തോമ്മാശ്ലീഹായുടെ കബറിങ്കൽ നേർച്ചകാഴ്ചകൾ സമർപ്പിച്ചാൽ സന്താനലബ്ധി സംസിദ്ധമാകുമെന്നു ഉപദേശിച്ച പ്രകാരം തങ്ങൾക്കു ഒരു സന്തതി ഉണ്ടായാൽ അതിനെ കബറുങ്കൽ കാഴ്ചവെച്ചു നേർച്ചവഴിപാടുകൾ കഴിച്ചുകൊള്ളാമെന്നു പ്രാർത്ഥിച്ചു. അന്നേവരെ വന്ധ്യയെന്നു പരിഗണിക്കപ്പെട്ടിരുന്ന രാജപത്നി ഗർഭവതിയായിത്തീർന്നു. ഒരു ആൺകുഞ്ഞിനേയും ഏതാനും വർഷങ്ങൾക്കുള്ളിൽ വീണ്ടും ഗർഭവതിയായി ഒരു പെൺകുഞ്ഞിനേയും പ്രസവിക്കാൻ ഇടയായി. കൊച്ചുകുട്ടികളുടെ പുഞ്ചിരികൊഞ്ചലും മററും കണ്ടു സന്തോഷാധിക്യത്താൽ മതിമറന്നു രാജദമ്പതിമാർ മൈലാപ്പൂർകബറിങ്കൽ നടത്താമെന്നു പ്രാർത്ഥിച്ചിരുന്ന വിവരം തീരെ വിസ്മരിച്ചുപോയി. രാജകൊട്ടാരത്തിൽ രണ്ടു ഉണ്ണികൾ ഉണ്ടായതു പ്രജകൾക്കും അത്യധികമായ സന്തോഷത്തിന്നു കാരണമാക്കി. സകലർക്കും മെത്രാപ്പോലീത്തായുടെ നേരെ അതിരററ ഭയഭക്തിവിശ്വാസങ്ങൾ ജനിക്കാനുമിടയായി. ജഡീയ ഇമ്പങ്ങളിലും രാജ്യഭരണകാര്യങ്ങളിലും കൂടുതൽ പ്രതിപത്തി ഉണ്ടായിരുന്ന രാജാവും പത്നിയും തങ്ങളോടു മെത്രാപ്പോലീത്താ ഉപദേശിച്ചിരുന്ന സംഗതി വീണ്ടും ഓർത്തതുമില്ല. ഇങ്ങനെ കഴിഞ്ഞുവരവെ രാജകുമാരന്റെ ജനനത്തിരുനാളും അടുത്തുവന്നു. ആയതു കഴിയുന്നത്ര മോടിയായി കഴിച്ചുകൂട്ടുവാൻ രാജാവും പ്രജാസമൂഹവും തീർച്ചയാക്കി. അവർ സദ്യക്കും മററുമുള്ള വട്ടം കൂട്ടുകളിൽ ശ്രദ്ധപതിച്ചുകൊണ്ടിരുന്നു. ഇതിനിടയ്ക്കു കൊച്ചുതമ്പുരാനു ഒരു ചെറിയ ശീലായ്മ ആരംഭിച്ചു. വേണ്ടതായ ചികിത്സകളും നിഷ്കർഷയായ ശുശ്രൂഷകളും അടിക്കടി ചെയ്തുകൊണ്ടിരുന്നെങ്കിലും ദീനം ക്രമേണ വർദ്ധിക്കയാണു ചെയ്തതു്. യാതൊരാശ്വാസവുംകണ്ടില്ല. രാജകുമാരൻ അന്തരിച്ചുപോകുമെന്നു സകലരും തീരുമാനിച്ചു. പള്ളികളിലും രാജകൊട്ടാരത്തിലും സകല ഭവനങ്ങളിലും കൊച്ചുതമ്പുരാന്റെ ആലസ്യശമനാർത്ഥം പ്രത്യേക പ്രാർത്ഥനകളും നടത്തിവന്നു. ഇങ്ങനെ സകലരും ഒരുപോലെ സന്താപസാഗരനിമഗ്നരായിരിക്കുന്ന സമയത്തു കൊച്ചുതിരുമേനിയുടെ ആലസ്യസ്ഥിതിഗതികൾ അന്വേഷിപ്പാനും അറിയാനുമായി മാർ സാബോർ മെത്രാനും കൊട്ടാരത്തിൽ എത്തി. രോഗിയെകണ്ടമാത്രയിൽ മൈലാപ്പൂർ കബറിങ്കലെ വഴിപാടു നട

---

ഏററവും വലിയ പാട്ട്. ദൈവപുത്രന്റെ മരണംകൊണ്ടു സാധിച്ച ഏററവും വലിയ സംഗതി മനുഷ്യജാതിയുടെ വീണ്ടെടുപ്പാണെന്നുള്ളതു് ഇതിൽനിന്നും നാം മനസ്സിലാക്കുന്നു.

## II. കബറടക്കം

“അവൻ സാഹസം ഒന്നും ചെയ്യാത്തെയും അവന്റെ വായിൽ വഞ്ചന ഒന്നും ഇല്ലാതിരുന്നിട്ടും അവർ അവനു ദുഷ്ടന്മാരോടുകൂടി ശവക്കുഴി കൊടുത്തു. അവന്റെ മരണത്തിൽ അവൻ സമ്പന്നന്മാരോടുകൂടിയായിരുന്നു (യെശയ്യാ 53. 9) എന്ന പ്രവചനനിവൃത്തിക്കെന്നവണ്ണം ദുഷ്ടന്മാരോടുകൂടി എങ്കിലും സമ്പന്നന്മാരോടുകൂടി തന്നെ സമ്പന്നന്മാരാൽ യേശുക്രിസ്തു സംസ്കരിക്കപ്പെട്ടു. നാലു സുവിശേഷകന്മാരും യേശുക്രിസ്തുവിന്റെ ശവസംസ്കാരത്തെക്കുറിച്ചു സവിസ്തരം എടുത്തുപറഞ്ഞിട്ടുണ്ടു്. തന്റെ സ്വന്തമാതാവു ദുഃഖാധിക്യത്താൽ നിസ്സഹായയേപ്പോലെ മാറി നിൽക്കുകയും ശ്ലീഹന്മാർ ഭയത്താൽ ഓടി ഒളിക്കുകയും ഏകനായി ക്രിസ്തു ക്രൂശിൽ കിടക്കുകയും ചെയ്തപ്പോൾ മുമ്പു രണ്ടു പ്രാവശ്യം മാത്രം തന്നെ സമീപിച്ച നിക്കോദിമോസും സാമാന്യം ധനാഢ്യനായിരുന്ന അരിമത്യയിലെ ജോസഫും സധൈര്യം പീലാത്തോസിനെസന്ദർശിക്കയും യേശുക്രിസ്തുവിന്റെ ശരീരം ചോദിച്ചു വാങ്ങി രാജോചിതമായി അടക്കുകയും ചെയ്ത സംഭവത്തിലും പിതാവായ ദൈവത്തിന്റെ നിരന്തര കരുതൽ അത്രെ നാം വീക്ഷിക്കേണ്ടതു്. യഹൂദ വിശ്വാസപ്രകാരം ശവം തൊടുന്നവർ ഏഴു ദിവസത്തേക്കു് അശുദ്ധന്മാർ ആകുമായിരുന്നു എങ്കിലും യേശുതമ്പുരാന്റെ തിരുശ്ശരീരം സ്പർശിച്ച ഈ ഭാഗ്യവാന്മാർ തന്മൂലംതന്നെ എന്നേക്കും വിശുദ്ധന്മാരായിത്തീർന്നിരിക്കണം.

ആവർത്തനപ്പുസ്തകം 21-ാം അദ്ധ്യായത്തിൽ “ഒരുത്തൻ മരണയോഗ്യമായ ഒരു പാപം ചെയ്തിട്ടു് അവനെ കൊന്നു് ഒരു മരത്തിൽ തൂക്കിയാൽ അവന്റെ ശവം മരത്തിൽ രാത്രി മുഴുവൻ ഇരിക്കരുതു്. അന്നുതന്നെ അതു കുഴിച്ചിടണം എന്ന നിയമം ഉണ്ടായിരുന്നതിനാൽ നമ്മുടെ രക്ഷിതാവിനെ ദുഃഖവെള്ളിയാഴ്ച വൈകിട്ടു തന്നെ കല്ലറയിൽ അടക്കുകയാണു ചെയ്തതു്. ആരെയും ഒരിക്കലും വെച്ചിട്ടില്ലാത്ത കല്ലറയിൽ യേശുതമ്പുരാനെ അടക്കിയതും അന്വർത്ഥമാണു്. അവൻ പോയ വഴിയേ അതിനുമുമ്പു ആരുംതന്നെ പോയിട്ടില്ലെന്നു് അതും സാക്ഷിക്കുന്നു. കല്ലറവാതിൽക്കൽ ഉരുട്ടിവെച്ചു മുദ്ര വെച്ചിരുന്ന കല്ലു് എത്ര ബലഹീനമായിരുന്നു എന്നു പുറകേ കാണാവുന്നതാണു്. ജീവന്റെ നായകനെ വെച്ചുകൊണ്ടിരിപ്പാൻ കല്ലറയ്ക്കു സാദ്ധ്യമോ?

ജോൺ മാസ്ഫീൽഡിന്റെ, The Trial of Jesus എന്ന നാടകത്തിൽ ഇപ്രകാരം ഒരു സംഭാഷണം ഉണ്ടു്:

Procule: Do you think he is dead?
Longinus: No, lady I don't.
Procule: Then where is he?
Longinus: Let loose in the world, lady, where neither Roman nor Jew can stop his truth.

യുവജനപംക്തി

# വിശുദ്ധ ലൂക്കോസിൻെറ സുവിശേഷം

മററു സുവിശേഷങ്ങളെ അപേക്ഷിച്ചു നമ്മുടെ കർത്താവിൻെറ ജീവചരിത്രം വളരെ ഭംഗിയായി വി. ലൂക്കോസ് ചിത്രീകരിച്ചിരിക്കുന്നുവെന്നുള്ളതു് എല്ലാവരും സമ്മതിക്കുന്ന ഒരു പരമാർത്ഥം മാത്രമാണ്. മനുഷ്യൻെറ ചിന്തയെ ആകർഷിക്കുവാൻതക്കവണ്ണം പല ഉപമകളും വിവരണങ്ങളും വ്യക്തമായി ഈ സുവിശേഷത്തിൽ കാണിച്ചിട്ടുണ്ടു്. ആത്മീകമായും വളരെ പ്രധാനമായ ഒരു സ്ഥാനം ഈ സുവിശേഷത്തിനുണ്ടു്. കർത്താവു തൻെറ പരസ്യശുശ്രൂഷയുടെ കാലത്തു നിരന്തരമായി പരിശുദ്ധറൂഹായെ ആശ്രയിച്ചിരുന്നതും തൻെറ ഇടവിടാതെയുള്ള പ്രാർത്ഥനയും ധനത്തെ താൻ വെറുക്കുകയും ദാരിദ്ര്യത്തെ ഇഷ്ടപ്പെടുകയും ചെയ്തിരുന്നതും സ്ത്രീകളെ താൻ ബഹുമാനിച്ചിരുന്നതും ഈ സുവിശേഷത്തിൽ കൂടിയാണു വേണ്ടവിധം നാം മനസ്സിലാക്കുന്നതു്. ലൂക്കോസെഴുതിയ രണ്ടു വാല്യങ്ങളിൽ ഒന്നാമത്തേതുമാത്രമാണ് ഈ സുവിശേഷം. യേശുക്രിസ്തുവിനെ സംബന്ധിച്ചുള്ള അദ്ദേഹത്തിൻെറ ചരിത്രഗ്രന്ഥം പൂർത്തിയാകുന്നതുരണ്ടാംവാല്യമായ അപ്പോസ്തോലപ്രവൃത്തികൾക്കൂടി ചേർന്നാണ്.

## ഗ്രന്ഥകർതൃത്വം

ഈ സുവിശേഷവും അപ്പോസ്തോലപ്രവൃത്തികളും വി. ലൂക്കോസിനാൽ രചിക്കപ്പെട്ടുവെന്നു മിക്കവാറും സാർവ്വത്രികമായി വിശ്വസിച്ചുപോരുന്നു. രണ്ടു പുസ്തകങ്ങളും ആരംഭിക്കുന്നതു മഹാനായ തേയോഫിലോസിനെ വിളിച്ചുകൊണ്ടാണ്. രണ്ടുഗ്രന്ഥങ്ങളുടേയും ഭാഷയും രീതിയും ഇതിനു് ഉപോൽബലകമായി ഭവിക്കുന്നുണ്ടു്. കഴിഞ്ഞ നൂററാണ്ടുവരെ വി. ലൂക്കോസാണ് ഈ സുവിശേഷംഎഴുതിയെന്നുള്ളതിനെ ആരും ചോദ്യം ചെയ്തിരുന്നില്ല.

## വി. ലൂക്കോസാണു ഗ്രന്ഥകാരനെന്നുള്ളതിനു ന്യായങ്ങൾ

1. വേദഗ്രന്ഥങ്ങളെ കാനോനികമാക്കുവാൻ ശ്രമിച്ച മാർസിയൻ ലൂക്കോസിൻെറ സുവിശേഷം മാത്രം സ്വീകരിക്കയും മററു സുവിശേഷങ്ങൾ ഉപേക്ഷിക്കയും ചെയ്തു. അലക്സന്ത്രിയായിലെ ക്ലെമൻറു് എന്ന പിതാവും മററു ചില ഗ്രന്ഥങ്ങളും ഈ രണ്ടു ഗ്രന്ഥങ്ങളും ലൂക്കോസെഴുതിയതാണെന്നു പറയുന്നുണ്ടു്; തക്കതായ കാരണങ്ങൾ കൂടാതെ അങ്ങനെ പറയുവാൻ സാധ്യമല്ലല്ലോ.

2. അപ്പോസ്തോല പ്രവൃത്തികളുടെ അവസാനഘട്ടത്തോടു സമീപിച്ചു "ഞങ്ങൾ" എന്നു പ്രയോഗിച്ചിരിക്കുന്ന ഏതാനും ഭാഗങ്ങളുണ്ടു്. (16: 10—17) ത്രോസ്സിൽനിന്നും ഫിലിപ്പിയിലേക്കു, (20: 5—16) ഫിലിപ്പിയിൽ നിന്നും മെലേത്തുസിലേക്ക്, (21: 1—18) മിലേത്തുസിൽനിന്നും യരുശലേമിലേക്ക്, (27: 1—28: 16) കൈസറിയായിൽനിന്നും റോമയിലേക്കുള്ള യാത്ര. ഈ ഭാഗങ്ങൾ പൗലൂസിൻെറ ഒരു സഹയാത്രക്കാരൻെറ ഡയറിയിൽനിന്നും എടുത്തിട്ടുള്ളതാണെന്നു വേണം വിചാരിക്കുവാൻ. ഭാഷയിലും ശൈലിയിലും ഈ ഭാഗങ്ങളും അപ്പോസ്തോലപ്രവൃത്തികളുടെ മററു ഭാഗങ്ങളുമായി വളരെ സാമ്യമുണ്ടു്. അതുകൊണ്ടു് ഈ ഭാഗങ്ങളുടേയും അപ്പോ. പ്രവൃത്തികളുടേയുംസുവിശേഷത്തിൻെറയും ഗ്രന്ഥകാരൻഒരാളുതന്നേയെന്നു വിശ്വസിച്ചുപോരുന്നു.

3. ഈ ഡയറി എഴുതിയതു പൗലൂസിൻെറ രണ്ടാമത്തെയും മൂന്നാമത്തെയും മിഷനറിയാത്രയിലും റോമയിലേക്കുള്ള തൻെറ യാത്രയിലും അദ്ദേഹത്തോടുകൂടെയുണ്ടായിരുന്ന ഒരു സഹപ്രവർത്തകനാണ്. കാരാഗൃഹത്തിൽവച്ചു പൗലൂസ് എഴുതിയ ലേഖനങ്ങളിൽനിന്നും തീമോത്തിയോസിനെഴുതിയ രണ്ടാംലേഖനത്തിൽനിന്നും തന്നോടുകൂടി ആരൊക്കെയാണു റോമയിലുണ്ടായിരുന്നതെന്നു വ്യക്തമാകുന്നുണ്ടു്. ഈ തെളിവുകൾ സ്വീകാര്യമാണെങ്കിൽ ലൂക്കോസ്, തീത്തൂസ്, യുസ്തോസ് എന്നു പേരുള്ള യേശു, ക്രെസ്സേസ് മുതലായവരേയാണു പൗലൂസിനോടുകൂടി റോമയിൽ നാം കാണുന്നതു്. അവരിൽ ലൂക്കോസല്ലാതെ മററാരും ഈ ഗ്രന്ഥം എഴുതിയതായി വിചാരിക്കുവാൻ പാരമ്പര്യമനുസരിച്ചു ന്യായം കാണുന്നില്ല. സുവിശേഷത്തിൻെറ സാർവ്വത്രിക സ്വഭാവവും സ്വതന്ത്രമായ ഭാഗങ്ങൾ ഉൾക്കൊള്ളിക്കുന്നതിനുള്ള താല്പര്യവും വച്ചുനോക്കുമ്പോൾ പൗലൂസിൻെറ ഒരു സഹപ്രവർത്തകനാണ് ഇതെഴുതിയതെന്നുള്ളതു സമ്മതിക്കാതെ തരമില്ല.

4. ലൂക്കോസു് ഒരു വൈദ്യനായിരുന്നല്ലോ. (കൊലോ. 4. 14) സുവിശേഷത്തിലും അപ്പോ. പ്രവൃത്തികളിലും വൈദ്യഭാഷ കാണുന്നതിനാൽ ലൂക്കോസല്ലാതെ മററാരുമല്ല ഈ ഗ്രന്ഥങ്ങളെഴുതിയതെന്നു് അനുമാനിക്കാം. എന്നാൽ ഈ ഗ്രന്ഥങ്ങളിൽപ്രത്യേകമായ വൈദ്യഭാഷയൊന്നുമില്ലെന്നും അന്നു പ്രചാരത്തിലിരുന്ന ഭാഷ മാത്രമേ ഉപയോഗിച്ചിട്ടുള്ളുവെന്നും ചില വേദശാസ്ത്രജ്ഞന്മാർ അഭിപ്രായപ്പെടുന്നു. വിദ്യാഭ്യാസവും സംസ്കാരവുമുള്ള ആളുകൾ ഈ രീതിയിലുള്ള ഭാഷയാണു് അന്നുപയോഗിച്ചിരുന്നതു്. പ്രത്യേകമായി വൈദ്യഭാഷയൊന്നുമില്ലെന്നുവരികിലും വി. ലൂക്കോസാണു് ഇവയെഴുതിയതെന്നുള്ളതിനെ ഈ വേദശാസ്ത്രജ്ഞന്മാരും എതിർക്കുന്നില്ല. അക്കാലത്തു ശാസ്ത്രീയമായ ഒരു വൈദ്യഭാഷ നാം ഉദ്ദേശിക്കുന്ന രീതിയിൽ ഉണ്ടായിരുന്നുവോ എന്നു നിശ്ചയിക്കുവാനും പ്രയാസമാണ്.

---

ത്തായ്കയാലാണു സുഖക്കേടു പിടിപെടാനും ചികിത്സ ശുശ്രൂഷാദികൾ ഫലിക്കാതിരിപ്പാനുംഅതു വർദ്ധിക്കുന്നതിനും ഇടയായതെന്നുമെത്രാപ്പോലീത്താ പ്രസ്താവിച്ചപ്പോഴാണു രാജാവിനും പത്നിക്കും തങ്ങളുടെ പഴയ വഴിപാടിനെപ്പററി ഓർമ്മവന്നതു്. തങ്ങളുടെ കൃത്യവിലോപത്തെപ്പററി അവർ അളവില്ലാതെ ദുഃഖിക്കയും പശ്ചാത്തപിക്കയും ചെയ്തതുകൂടാതെ അടുത്തുതന്നെ കബറുകൾ എത്തി നേർച്ച കാഴ്ചകളും പ്രത്യേകപ്രായശ്ചിത്തവും നടത്തിക്കൊള്ളാമെന്നു വീണ്ടും പ്രാർത്ഥിക്കയും അപ്പോൾ മുതൽ ദീനത്തിനുശമനം കണ്ടുതുടങ്ങുകയും ചെയ്തു. അല്പദിവസങ്ങൾക്കുള്ളിൽ രാജകുമാരൻെറ ആലസ്യം നിശ്ശേഷം നീങ്ങുകയും രാജാവുപരിവാര സമേതം കബറുങ്കലെത്തി വഴിപാടുകൾ നടത്തി മടങ്ങുകയും ചെയ്തതായി ഒരു പുരാവൃത്തവും ഉണ്ടു്. ഈ സിദ്ധന്മാരെപ്പററി ഈ ഉപന്യാസത്തിൽ വിവരിച്ചിട്ടില്ലാത്ത സാധാരണമായ പലസംഗതികളും ചർച്ചു വീക്കിലി പംക്തികളിൽ വിവരിച്ചിട്ടുണ്ടു്. അതിലേക്ക ചർച്ചുവീക്കിലി നോക്കുക. IV Vol. No. 47 & 48.

തിരുസുതരായ് വരുവാൻ നമ്മെ
അവരുള്ളപ്പോൾ പഠിപ്പിച്ച
താതന്മാരെക്കുറുബാനയിലോർക്കേണമി
രക്കയിലും
അഴിവില്ലാത്തൊരുമോക്ഷത്തിൽ
നയവാന്മാരമലന്മാരോ
ടൊരുമിച്ചാശ്വാസമവർക്കുളളട്ടെ ദൈവ
സുതൻ

## അറിയിപ്പ്

ക്യംതാപ്രമാണിച്ച് ആഫീസ് ഒഴിവാകയാൽ അടുത്ത ആഴ്ചയിൽ (ഏപ്രിൽ 10-ാംതീയതി) ചർച്ചുവീക്കിലി പ്രസിദ്ധപ്പെടുത്തുന്നതല്ല.

മാനേജർ.

## വാരപഞ്ചാംഗം

| | ഏപ്രിൽ | മീനം |
|---|---|---|
| ഞായർ | 3 | 20 |
| തിങ്കൾ | 4 | 21 |
| ചൊവ്വാ | 5 | 22 |
| ബുധൻ | 6 | 23 |
| വ്യാഴം | 7 | 24 |
| വെള്ളി | 8 | 25 |
| ശനി | 9 | 26 |

### Thought for the Week

Shall I tell you the secret of the true scholar? It is this: Every man I meet is my master in some point and in that I learn of him.

Emerson.

# THE CHURCH WEEKLY

## വീണ്ടും ഉപവാസയജ്ഞത്തിന്റെ കാഠിന്യം

പീസ്‌ലീഗ് എക്‌സിക്യൂട്ടീവ് കമ്മിററി ഉപവാസയജ്ഞത്തിന്റെ കാഠിന്യം കൂട്ടുവാൻ തീരുമാനിച്ചുകഴിഞ്ഞിരിക്കയാണ്. സമാധാന സംസ്ഥാപന ശ്രമങ്ങളിൽ ആറിത്തണുത്ത ഒരു മന്ദഗതി ബാധിച്ചുകണ്ടതിനെ അടിസ്ഥാനപ്പെടുത്തിയാണ് ഇങ്ങനെയൊരു തീരുമാനം ചെയ്യുവാൻ കമ്മിററി നിർബന്ധിതമായതെന്നു അറിയുന്നു. ഉഗ്ര യജ്ഞത്തിനു ആധാരമായിരിക്കുന്നതു രണ്ടു പ്രതിബന്ധങ്ങളാണ്. ഒന്നു രാജിഹർജികളും സ്വീകരണക്കത്തുകളും സൂക്ഷിക്കേണ്ട മൂന്നാംസ്ഥാനത്തെ സംബന്ധിച്ച പാത്രിയർക്കീസു കക്ഷിയും കാതോലിക്കാകക്ഷിയും ഏകാഭിപ്രായത്തിലെത്തിച്ചേരാത്തതിൽനിന്നുളവായിരിക്കുന്ന ഒരു സാങ്കേതികവൈഷമ്യമാണ്. രണ്ടാമത്തേതു പ. പാത്രിയർക്കീസു ബാവതിരുമേനിയെ സന്ദർശിക്കുവാൻ പാത്രിയർക്കീസുപക്ഷത്തുനിന്നുപോകുന്ന നിവേദകസംഘത്തിന്റെ യാത്രാപരിപാടിയിൽ പ്രത്യക്ഷമായിരിക്കുന്ന അലസതയാണ്. ഇതിൽ ആദ്യത്തേതു താരതമ്യേന നിസ്സാരമായ ഒരു വൈഷമ്യമാണ്. അപ്രതിഹതമായ ഒരു തടസ്സം ആ കാര്യത്തിൽ വന്നുഭവിക്കുമെന്ന് ആരും ഭയപ്പെടുന്നില്ല. ശ്രീ. ഇ. ജെ. ഫീലിപ്പോസ് പീസ്‌ലീഗ് പ്രസിഡണ്ടിനു അയച്ചിരിക്കുന്ന കത്തിൽ കാതോലിക്കാപക്ഷത്തിനു അതുസംബന്ധിച്ചുള്ള ഒരു മനോവൈഷമ്യത്തെപ്പററി സൂചിപ്പിച്ചിട്ടുണ്ട്. ബിഷപ്പ് ജയിക്കബ് തിരുമേനിയെപ്പോലെ സർവജനസമ്മതനായ ഒരു മൂന്നാംസ്ഥാനത്തിൽനിന്നു അദ്ദേഹത്തെ ഏല്പിച്ച പ്രമാണങ്ങൾ തിരിച്ചുവാങ്ങി വേറൊരു സ്ഥാനത്ത് ഏല്പിക്കുന്നതിലുള്ള ഭംഗിയില്ലായ്മയും അനൗചിത്യവുമാണ് അതിനുള്ള പ്രതിബന്ധം. പരമാർത്ഥത്തിൽ നിരണത്തുവച്ചുനടന്ന മാനേജിംഗ് കമ്മിററി യോഗത്തിനുശേഷം അവിടെ സന്നിഹിതരായിരുന്ന പീസ്‌ലീഗ് കമ്മിററിയിലെ ഏതാനും അംഗങ്ങളുമായി ആലോചിച്ച ശേഷമാണ് ശ്രീ ഇ. ജെ. ഫീലിപ്പോസ് അനന്തര നടപടികളെപ്പററി ഉള്ള തീരുമാനങ്ങൾ എടുത്തതു്. കാര്യനടത്തിപ്പിൽ കാലവിളംബം വരാതിരിക്കുന്നതിനു വേണ്ടിയുള്ള സത്വരനടപടികൾ അദ്ദേഹം സ്വീകരിക്കുകയായിരുന്നു. രണ്ടു പക്ഷത്തേയും നേതാക്കന്മാരുടെ അഭിപ്രായഭിന്നതകൾ തീർക്കാൻ അക്ഷീണയത്നം ചെയ്തുകൊണ്ടിരുന്ന ബിഷപ്പ് ജേക്കബ് തിരുമേനിയുടെ പേർ മൂന്നാംസ്ഥാനമായി സ്വീകരിക്കുന്നതിൽ യാതൊരു വശത്തുനിന്നും എതിരഭിപ്രായമുണ്ടാകുമെന്ന് യാതൊരു പ്രതീക്ഷയും അവിടെ സന്നിഹിതരായിരുന്നവരിൽ ഉണ്ടായിരുന്നില്ല. അതിനുമുമ്പ് അനൗപചാരികമായി പലപ്പോഴും നടന്നിട്ടുള്ള സംഭാഷണങ്ങളിൽ മൂന്നാംസ്ഥാനമായി അദ്ദേഹത്തിന്റെ പേർതന്നെ രണ്ടുപക്ഷത്തുനിന്നും അഭിപ്രായപ്പെട്ടുകേട്ടിട്ടുള്ളതുമാണ്. എന്നാൽ ബിഷപ്പ് ജേക്കബ് തിരുമേനിയുടെ മൂന്നാംസ്ഥാനനിർവഹണത്തെ സംബന്ധിച്ച അദ്ദേഹത്തിലുള്ള വിശ്വാസക്കുറവല്ല പാത്രിയർക്കീസു പക്ഷക്കാർക്കുള്ള എതിർപ്പിനു കാരണമെന്നു പറഞ്ഞുകേട്ടു. ഒരു മൂന്നാംസ്ഥാന നിർണ്ണയം ചെയ്യുമ്പോൾ അതു രണ്ടു ഭിന്നകക്ഷിക്കാർ കൂടെ ആലോചിച്ചു നിശ്ചയിക്കേണ്ടതാണെന്നുള്ള സാമാന്യമര്യാദ ഈ തീരുമാനത്തിൽ എതിർപക്ഷം പ്രദർശിപ്പിച്ചില്ലെന്നുള്ളതാണ് പാത്രിയർക്കീസുപക്ഷത്തിന്റെ തികച്ചും ന്യായമായ നില. എന്നാൽ ഒരു സ്ഥാനനിർദ്ദേശം ചെയ്യുവാനുള്ള പാത്രിയർക്കീസുപക്ഷത്തിന്റെ അവകാശത്തെ പ്രത്യക്ഷത്തിൽ അവഗണിക്കുകയാണെന്നു തോന്നാമെങ്കിലും പരമാർത്ഥത്തിൽ അങ്ങനെയൊരു പശ്ചാത്തലം ആ തീരുമാനത്തിലില്ലെന്ന് മനസ്സിലാക്കുവാൻ ഞങ്ങൾക്കു സാധിച്ചിട്ടുണ്ട്. മാനേജിംഗ് കമ്മിററിയുടെയും സുന്നഹദോസംഗങ്ങളായ തിരുമേനിമാരുടെയും യോജിച്ചുള്ള ഒരു യോഗത്തിൽ പീസ്‌ലീഗുവ്യവസ്ഥകൾക്കും, സ്വീകരണനിർദ്ദേശങ്ങൾക്കും അനുകൂലതീരുമാനം ലഭിച്ചുകഴിഞ്ഞപ്പോൾ എങ്ങനെയെങ്കിലും അടുത്ത നടപടികൾ ത്വരിതപ്പെടുത്തുന്നതിലുള്ള വ്യഗ്രത മൂലം സാമാന്യമര്യാദകൾ വിസ്മരിച്ചതു് ക്ഷന്തവ്യമാണെന്ന് കരുതുവാൻ പാത്രിയർക്കീസുപക്ഷം തയ്യാറാകേണ്ടതായിരുന്നുവെന്ന് ഞങ്ങൾക്കു തോന്നുന്നു. സാങ്കേതികമായ പല തടസ്സങ്ങളും അങ്ങനെ വിസ്മരിച്ചാണ് രണ്ടു കക്ഷികളും ഇപ്രാവശ്യത്തെ ആലോചനകളിൽ ഭാഗഭാക്കായതു്. രണ്ടുഭാഗത്തേയും ആലോചനാകേന്ദ്രങ്ങളിൽ തീരുമാനം ചെയ്യുന്നതിനു മുമ്പ് നടന്ന സംഭാഷണങ്ങളേയും തർക്കങ്ങളേയും പററി അതുമിതും കേട്ടു മുൻവിധികൾ മനസ്സിൽ കടന്നുകൂടാതിരിക്കാൻ രണ്ടു കക്ഷിയിലെയും നേതാക്കന്മാർ മനപ്പൂർവം ശ്രമിക്കേണ്ടതാണ്. എതിർപക്ഷം കേട്ടാൽ കുണ്ഠിതം തോന്നുന്ന പല സംഭാഷണങ്ങളും രണ്ടുപക്ഷത്തേയും ആലോചനാകേന്ദ്രങ്ങളിൽ നടന്നുവെന്നു വരാം. വന്നിട്ടുണ്ട്. അവ തിരക്കിയറിഞ്ഞു നമ്മുടെ മുൻവിധികൾ പ്രബലപ്പെടുത്തുവാൻ ശ്രമിക്കുന്നതു് നമ്മുടെ പരമമായ ലക്ഷ്യസാദ്ധ്യതയെ വിഘ്നപ്പെടുത്തുന്നതാണ്. പ്രഖ്യാപിതങ്ങളായിരിക്കുന്ന തീരുമാനങ്ങളുടെ വെളിച്ചത്തിൽ മാത്രം എതിർപക്ഷത്തെ വിധിക്കുവാൻ തയ്യാറാകണം. അങ്ങനെയുള്ള സമീപനത്തിൽ ബിഷപ്പ് ജയിക്കബ് തിരുമേനിയുടെ മൂന്നാംസ്ഥാനനിർവഹണം സംബന്ധിച്ച് ഒരു വൈഷമ്യം നേരിടുകയില്ലായിരുന്നു. കാതോലിക്കാപക്ഷം നിശ്ചയമായും മൂന്നാംസ്ഥാനത്തെ സംബന്ധിച്ച പ്രതിപക്ഷത്തിന്റെ അഭിപ്രായം ആരായേണ്ടതായിരുന്നു. എന്നാൽ അവർക്കുകൂടെ സുസമ്മതനാണെന്നു അറിയപ്പെട്ടിരുന്ന ഒരു മാന്യദേഹത്തിന്റെ പേരു്, ആ സാങ്കേതികവാദത്തിൽ എതിർക്കേണ്ട ആവശ്യവുമില്ലായിരുന്നുവെന്നാണ് ഞങ്ങൾക്കു തോന്നുന്നതു്. വ്യവസ്ഥകൾ ഉണ്ടാക്കിയപ്പോൾ ആവശ്യം നേരിട്ടതുപോലെ ഇവിടെയും പീസ്‌ലീഗിന്റെ മാദ്ധ്യസ്ഥതീരുമാനം

അങ്ങിനെ ഒഴിവാക്കാമായിരുന്നു. എന്നാൽ അഭിപ്രായപ്രകടനങ്ങൾ നടന്നുകഴിഞ്ഞിരിക്കുന്നസ്ഥിതിക്ക് ഒന്നുകിൽ ബിഷപ്പ് ജയിക്കബ്ബ് തിരുമേനിതന്നെ മതിയെന്ന് പാത്രിയക്കീസുപക്ഷം കൂടെ മഹാമനസ്കതയോടുകൂടി സമ്മതിക്കയോ അല്ലെങ്കിൽ ഈ ഒരു നിസ്സാരകാര്യത്തിൽ ഒരു അഭിപ്രായഭിന്നത ഒഴിവാക്കാൻ ബിഷപ്പ് ജയിക്കബ് തിരുമേനി അദ്ദേഹത്തിന്റെ സ്വതസ്സിദ്ധമായ മാഹാത്മ്യം പ്രദർശിപ്പിച്ചു തന്നെ ഈ നിയമക്കുരുക്കുകളിൽ നിന്നുമാററി നിറുത്തുന്നതായിരിക്കും നല്ലതെന്നു അഭിപ്രായപ്പെട്ടിരിക്കുന്നതിനെ ആദരിച്ച് കാതോലിക്കാപക്ഷവും മറെറാരു മൂന്നാംസ്ഥാന നിർദ്ദേശത്തിനു ഖേദപൂർവം സമ്മതിക്കുകയോ ചെയ്യുന്നതായിരിക്കും ആ പ്രശ്നത്തിനുള്ള പരിഹാരം. രണ്ടാമത്തെ പ്രശ്നമാണ് വളരെ ഗുരുതരമായിട്ടുള്ളത്. പ: പാത്രിയക്കീസ്സുബാവാ തിരുമനസ്സിലെ അനുമതി ശാശ്വത സമാധാനത്തിന് അത്യന്താപേക്ഷിതമായ കാര്യമാണ്. പാത്രിയക്കീസ്സുപക്ഷത്തും ഭിന്ന അഭിപ്രായക്കാർ ഉണ്ടെന്നുള്ളത് മറച്ചുവയ്ക്കേണ്ട അവശ്യമില്ല. അവരെയെല്ലാം ഈ സന്ധിതീരുമാനത്തിൽ ഒരുമിച്ചു നിറുത്താൻ പാത്രിയക്കീസ്സുബാവാതിരുമേനിയുടെ കല്പനയ്ക്കുള്ള ശക്തി മറെറാന്നിനും ഉണ്ടായിരിക്കയില്ല. അതുകൊണ്ട് ആ കാര്യത്തിലുള്ള പാത്രിയക്കീസ്സ പക്ഷത്തെ ഉൽസാഹം സമാധാനത്തിനുള്ള അവരുടെ ആകാംക്ഷയുടെ ഉരകല്ലാണ്. അതുകൊണ്ട് പാത്രിയക്കീസുപക്ഷത്തെ നേതാക്കന്മാർ ഇതുവരെ പ്രദർശിപ്പിച്ച സന്ധിസന്നദ്ധതയുടെ അന്തിമ പരീക്ഷണഘട്ടത്തിൽ അവർ പരാജിതരായി ഭവിക്കയില്ലന്നാണ് ഞങ്ങൾ പ്രതീക്ഷിക്കുന്നത്. അങ്ങനെ ഈ രണ്ടു പ്രശ്നങ്ങൾക്കും അടിയന്തിരപരിഹാരം വരുത്താൻ പ്രയാസമുള്ളതല്ല. ക്ഷീണിച്ചിരിക്കുന്ന ഉപവാസകർ വീണ്ടും ഉഗ്രതയിലേക്ക് നീങ്ങുന്നത് അവർ മരിക്കുവാൻ അനുവദിക്കുന്നതിനുതുല്യമാണ്. ദുർഘടതരമായ പ്രശ്നങ്ങൾ നമ്മെ അഭിമുഖീകരിക്കാം. എന്നാൽ ആത്മാർത്ഥമായ ദൈവാശ്രയത്തോട് കൂടിപ്രയത്നിച്ചാൽ മലകൾ മാററിത്തരുന്ന ദൈവം ഈ കാര്യത്തിൽ നമ്മെ കൈവിടുമെന്നു എന്തിനു സംശയിക്കണം?

---

പ്രതിവാരപ്രഭാഷണം (The Sermon for the week)

# ക്രിസ്തു നമ്മുടെ നിയമപ്പെട്ടകം

(എം.ററി.)

"അനന്തരം അവർ യഹോവയുടെ പർവ്വതം വിട്ടു മൂന്നു ദിവസത്തെവഴി പോയി. യഹോവയുടെ നിയമപ്പെട്ടകം അവർക്കു വിശ്രാമസ്ഥലം അന്വേഷിക്കേണ്ടതിനു മൂന്നു ദിവസത്തേവഴി അവർക്കു മുമ്പേ പോയി." (സംഖ്യാപുസ്തകം 10. 33)

ഒരു യഹൂദൻ ഈ വേദഭാഗം വായിക്കുമ്പോൾ സ്വജാതിയായ യിസ്രായേലിന്റെ അത്ഭുതകരമായ ചരിത്രം അവന്റെ ഓർമ്മയിൽ വരാതിരിക്കയില്ല. ആ ചരിത്രത്തിലേക്കു നാമും ഒന്നെത്തിനോക്കുന്നതു വളരെ പ്രയോജനകരമായിരിക്കും. യിസ്രായേൽ ജനത സീനായ് പർവ്വതം വിട്ടു മരുഭൂമിയിൽക്കൂടിയുള്ള ദീർഘസഞ്ചാരം ആരംഭിക്കയാണ്. വാഗ്ദത്തനാടിനെ ലക്ഷ്യമാക്കിയാണ് അവർ യാത്രതിരിക്കുന്നത്. വളരെ സാവധാനത്തിലാണ് അവരുടെ ഗതി. മരുഭൂമിയിൽ കൂടി പല സംഘങ്ങൾ യാത്ര ചെയ്തിരുന്നു. എന്നാൽ അവയിൽനിന്നെല്ലാം വിഭിന്നമായിരുന്നു യിസ്രായേൽ. അവരുടെ സംഖ്യാബലം മാത്രമല്ലായിരുന്നു അവരുടെ പ്രത്യേകത. ജനക്കൂട്ടത്തിനു മുമ്പിലായി ഒരു വിശേഷസാധനം മുമ്പോട്ടു നീങ്ങിക്കൊണ്ടിരുന്നത് എപ്പോഴും കാണാമായിരുന്നു. അതായിരുന്നു നിയമപ്പെട്ടകം—ഏകദേശം അഞ്ചടി നീളവും മൂന്നടി വീതിയും ഉയരവുമുള്ളതും പട്ടിൽ പൊതിഞ്ഞതുമായ ഒരു പെട്ടി—ഈ നിയമപ്പെട്ടകം നീങ്ങിക്കൊണ്ടിരിക്കുമ്പോൾ എല്ലാവരും അതിന്മേൽ ദൃഷ്ടിപതിച്ചു മുമ്പോട്ടു നീങ്ങും. നിയമപ്പെട്ടകം വിശ്രമിക്കുമ്പോൾ ജനമെല്ലാം അതിനു ചുററും കൂടാരമടിച്ചു പാർക്കും. യിസ്രായേൽജാതി അവരുടെ സകല അനുഗ്രഹത്തിനും ലക്ഷ്യമായി നിയമപ്പെട്ടകത്തെ ആദരവോടുകൂടി കാത്തുസൂക്ഷിക്കുകയും പിന്തുടരുകയും ചെയ്തിരുന്നു. അവർ ദൈവത്തിന്റെ തെരഞ്ഞെടുക്കപ്പെട്ട ജനമായിരുന്നു എന്നു നിയമപ്പെട്ടകം സദാ അവരെ അനുസ്മരിപ്പിച്ചു. നിയമപ്പെട്ടകം മൂന്നു പ്രധാന സാധനങ്ങൾ ഉൾക്കൊണ്ടിരുന്നു—പത്തു കല്പനകൾ എഴുതപ്പെട്ടിരുന്ന കല്പലകകൾ, മന്നാ നിറച്ച ഒരു പാത്രം, അഹറോന്റെ തളിർത്ത വടി—ഈ മൂന്നു സാധനങ്ങളും യിസ്രായേലിന്റെ ചരിത്രത്തിൽ സർവ്വപ്രധാനമായിരുന്നു. അവ, ദൈവത്തിന്റെ നിയമം, സംരക്ഷണം, നടത്തിപ്പ് എന്നിവയെ സൂചിപ്പിച്ചിരുന്നു. ഈ മൂന്നു സാധനങ്ങളും ഉൾക്കൊണ്ടിരുന്ന പെട്ടകം, യിസ്രായേൽ ദൈവത്തിന്റെ തെരഞ്ഞെടുക്കപ്പെട്ട ജനമാണെന്നും, യഹോവ യിസ്രായേലിന്റെ ദൈവമാണെന്നും ഉള്ള പരമാർത്ഥത്തിനു സാക്ഷ്യം വഹിച്ചിരുന്നു. അതുകൊണ്ടു നിയമപ്പെട്ടകം യഹോവയുടെ സാന്നിദ്ധ്യത്തിന്റെ ഒരു പ്രത്യക്ഷ ലക്ഷ്യമായി അവർ കരുതി.

യിസ്രായേൽജാതിക്കു മരുഭൂമിയിൽ കൂടിയുള്ള അവരുടെ പ്രയാണത്തിൽ അത്യന്താപേക്ഷിതമായിരുന്ന രണ്ടു കാര്യങ്ങൾ സുരക്ഷിതത്വവും മാർഗ്ഗനിർദ്ദേശവും ആയിരുന്നു. മരുഭൂമിയിലെ ജീവിതത്തിൽ അവക്കു പലവിധമായ ആപത്തുകൾ സംഭവിക്കാമായിരുന്നു. ശത്രുക്കളുടെ ആക്രമണത്തിനും പ്രകൃതിയുടെ ക്രൂരതയ്ക്കും അവർ ഒരുപോലെ വിധേയരായിരുന്നു. യഹോവയുടെ സാന്നിദ്ധ്യത്തിലും സംരക്ഷണയിലുമുള്ള വിശ്വാസം മാത്രമായിരുന്നു അവക്കു സുരക്ഷിതത്വബോധം നൽകിയത്. എങ്ങോട്ടാണു പോകേണ്ടതെന്നു അവർ അറിഞ്ഞിരുന്നില്ല. യാതൊരെത്തും പിടിയുമില്ലാത്ത വിശാലമായ മരുഭൂമി മാത്രമാണ് അവർ മുമ്പിൽ കണ്ടത്. മാർഗ്ഗനിർദ്ദേശത്തിന് അവർ യഹോവയെ അഭയം പ്രാപിച്ചു. ജനമെല്ലാം നിയമപ്പെട്ടകത്തെ നോക്കി പ്രയാണം ചെയ്തു. നിയമപ്പെട്ടകത്തിന്റെ ഗതിയെ യഹോവ നിയന്ത്രിച്ചിരുന്നതായി അവർ 'വിശ്വസിച്ചു. അവരുടെ വിശ്വാസം അസ്ഥാനത്തായില്ല എന്നു ചരിത്രം തെളിയിച്ചു.

യിസ്രായേലിന്റെ അനുഭവങ്ങൾ ഇന്നു നമുക്കു കേവലം പുരാതന ചരിത്രമായി തോന്നിയേക്കാം. നിയമപ്പെട്ടകവും മററും പുരാതന വസ്തുക്കളായി നമ്മുടെ സ്മരണയിൽ അവശേഷിക്കുന്നു. എന്നാൽ നിത്യമായ ചില സത്യങ്ങൾക്ക് അവ സാക്ഷ്യംവഹിക്കുന്നെങ്കിൽ അവയിൽനിന്നും ഇപ്പോഴും നമുക്കു പഠിക്കാവുന്ന പാഠങ്ങളുണ്ട്.

യഹോവ, തനിക്കും യിസ്രായേലിനും മദ്ധ്യേ ഒരു നിയമം സ്ഥാപിച്ചു. ആ നിയമം (covenant) ആയിരുന്നു യിസ്രായേൽജനതയുടെ സകല മാഹാത്മ്യത്തിൻെറയും തുടസ്സവും അടിസ്ഥാനവും. യഹോവ അബ്രാമിനു പ്രത്യക്ഷനായി അവനോടു—ഞാൻ സർവ്വശക്തിയുള്ള ദൈവം ആകുന്നു. നീ എൻെറ മുമ്പാകെ നടന്നു നിഷ്കളങ്കനായിരിക്ക. എനിക്കും നിനക്കും മദ്ധ്യേ ഞാൻ എൻെറ നിയമം സ്ഥാപിക്കും. നിന്നെ അധികമധികമായി വർദ്ധിപ്പിക്കും എന്നരുളിച്ചെയ്തു. (ഉല്പത്തി 17. 2)

യിസ്രായേലിനായി ദൈവം സ്ഥാപിച്ച നിയമത്തിൻെറ അനന്തരാവകാശികളാണു ക്രിസ്ത്യാനികളായ നാമോരോരുത്തരും. ക്രിസ്തീയ സഭയ്ക്കും സഭാംഗങ്ങളായ ഓരോരുത്തർക്കും ദൈവത്തിനും ഇടയിൽ ഒരു നിയമം സ്ഥിതിചെയ്യുന്നുണ്ട്. ആ നിയമത്തിൻെറ അച്ചാരമാണു ക്രിസ്തു. യിസ്രായേല്യർ നിയമപ്പെട്ടകം നോക്കി പ്രയാണം ചെയ്തിരുന്നതുപോലെ നമുക്കു ക്രിസ്തുവിനെ നോക്കി ജീവിതയാത്ര ചെയ്യുവാൻ കഴിയത്തക്കവണ്ണം ദൈവം തൻെറ ഏകജാതനെ നമുക്കായി നൽകിയിരിക്കുന്നു. ദൈവം സ്ഥാപിച്ചിട്ടുള്ള നിയമത്തിനു രണ്ടു വശങ്ങളുണ്ട്. അതു ദൈവത്തെയും നമ്മെയും ബാധിക്കുന്നു. നമ്മുടെ ഭാഗത്തു് അനുസരണവും വിശ്വസ്തതയും ഇല്ലെങ്കിൽ ദൈവത്തിൻെറ നിയമം നമ്മേ സംബന്ധിച്ചിടത്തോളം വ്യർത്ഥമാണ്. നിങ്ങൾ എൻെറ ജനമായിരുന്നാൽ ഞാൻ നിങ്ങളുടെ ദൈവവുമായിരിക്കും—ഇതാണു വ്യവസ്ഥ.

നാം ക്രിസ്തുവിനെ നമ്മുടെ നാഥനായി സ്വീകരിക്കുകയും അനുസരിക്കുകയും ചെയ്താൽ ക്രിസ്തു നമുക്കു സകലത്തിനും മതിയായവനായിരിക്കും. സൂര്യപ്രകാശം നിർജ്ജീവമായ ഒരു പാറപ്പുറത്തും സജീവമായ ഒരു വൃക്ഷത്തിന്മേലും പതിച്ചാലുണ്ടാകുന്ന വ്യത്യാസംപോലെയാണ് അവിശ്വാസിയുടെയും വിശ്വാസിയുടെയും ജീവിതത്തിൽ ക്രിസ്തുവിൻെറ പ്രവൎത്തനംമൂലമുണ്ടാകുന്ന വ്യത്യാസം. വൃക്ഷം സൂര്യപ്രകാശത്തെ സ്വാഗതം ചെയ്യുന്നു. അതിൽനിന്നു ജീവനും ചൈതന്യവും പ്രാപിക്കുന്നു. എന്നാൽ പാറ നിസ്സഹായമായി നിരുന്മേഷമായി നിലകൊള്ളുന്നു. അതിനു പ്രയോജനമൊന്നും ഉണ്ടാകുന്നില്ല. ഇതാണ് അനുസരണവും വിശ്വാസവും മൂലം ദൈവത്തോടു് അടുക്കുവാൻ മനസ്സില്ലാത്ത അവിശ്വാസിയുടെ നില. നാമും നാമുൾപ്പെട്ടുനിൽക്കുന്ന സഭയും ഏതു നിലയിലാണെന്നു പരിശോധിക്കുക. ക്രിസ്തുവിൻെറ രക്ഷ നമുക്കും നമ്മുടെ സഭയ്ക്കും വ്യർത്ഥമായി ഭവിക്കാതിരിക്കാൻ നമുക്കു് അനുതാപം നൽകുവാനായി ദൈവത്തോടപേക്ഷിക്കാം.

# സിറിയൻ സ്റ്റുഡൻറ് കോൺഫറൻസ്

## 47-ാമതു സമ്മേളനം

സിറിയൻ വിദ്യാർത്ഥി കോൺഫറൻസിൻെറ 47-ാമതു സമ്മേളനം വെണ്ണിക്കുളം ഹൈസ്കൂളിൽവച്ചു ഏപ്രിൽ 27-മുതൽ മെയ് 1-ാംനു- വരെ തുമ്പമൺ ഇടവകയുടെ മാർ. പീലക്സിനോസ് തിരുമേനി, ആലുവാ യൂണിയൻ ക്രിസ്ത്യൻ കോളജ് ഇംഗ്ലീഷ് പ്രൊഫസ്സർ റെവ. ഡോ. കെ. സി. ജോസഫ് തിരുവല്ലാ എം. ജി. എം. ഹൈസ്കൂൾ ഹെഡ്മാസ്റ്റർ റെവ. ഫാദർ. ടി. എസ്. ഏബ്രഹാം കോർ എപ്പിസ്കോപ്പാ, ആലുവാ ഫെലോഷിപ്പ് ഹൗസിലെ ശ്രീ. പോൾ വറുഗീസ് ബി. എ. ബി. ഡി. എന്നിവരുടെ നേതൃത്വത്തിൽ നടത്തപ്പെടുന്നതാണ്. ഏപ്രിൽ 26-ാംനു- ചൊവ്വാഴ്ച വൈകിട്ടു് ആരംഭിക്കുന്ന ധ്യാനയോഗം ബോംബയിലെ കൗലിമിഷൻ സുപ്പീരിയറായ റെവ. ഫാദർ. ഹൺട്ലിയുടെ നേതൃത്വത്തിലായിരിക്കും. കോൺഫറൻസിലെ ഈ വർഷത്തെ പ്രധാന പ്രസംഗകനും ഇദ്ദേഹമാണ്.

കോൺഫറൻസിൻെറ പ്രധാന ചർച്ചാ വിഷയം മാറിക്കൊണ്ടിരിക്കുന്ന ആധുനിക ലോകത്തിലെ ക്രിസ്ത്യാനി എന്നുള്ളതാണ്. വിദ്യാർത്ഥികൾക്കായി പതിവുപോലെ ഉപന്യാസമത്സരവും പ്രസംഗമത്സരവും നടത്തപ്പെടും. മെയ് ഒന്നാം തീയതി നടക്കുന്ന സമാപന പൊതുസമ്മേളനത്തിൽ പ. കാതോലിക്കാ ബാവാ തിരുമേനി അദ്ധ്യക്ഷം വഹിക്കുന്നതായിരിക്കും. കോൺഫറൻസിൻെറ വിജയപ്രദമായ നടത്തിപ്പിനുവേണ്ടി വെണ്ണിക്കുളം ഓത്തഡോക്സ് ഇടവകയും മദ്രാസിലെ എക്സിക്യൂട്ടീവ് കമ്മിററിയും ഉത്സാഹപൂർവ്വം പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു.

കോൺഫറൻസിനു നാലുരൂപയും ധ്യാനയോഗത്തിനു ഒന്നേകാൽ രൂപയുമാണ് ഫീസ് നിശ്ചയിച്ചിരിക്കുന്നതു്. കോൺഫറൻസിൽ സംബന്ധിക്കുന്നതിനാഗ്രഹിക്കുന്നവർ (വിദ്യാർത്ഥികൾ 8ണയും അല്ലാത്തവർ ഒരു രൂപയും) രജിസ്ട്രേഷൻ ഫീസടച്ചു് നേരത്തെ അപേക്ഷിക്കേണ്ടതാണ്. ജനറൽ


## ബാങ്ക് ഓഫ് ഡെക്കാൻ ലിമിററഡ്

(1919-ൽ സ്ഥാപിക്കപ്പെട്ടതു്)

**ബ്രാഞ്ചുകൾ.** അലപ്പുഴ, അമ്പലപ്പുഴ, അരൂർ, ചങ്ങനാശ്ശേരി, ചെങ്ങന്നൂർ, എടത്വാ, എറണാകുളം, ഹരിപ്പാട്ട്, കോട്ടയം, കുമരകം, കോന്നി, മാന്നാർ പുതുപ്പള്ളി, പുറമററം, പാമ്പാക്കട, തിരുവല്ലാ, തലയോലപ്പറമ്പ്, തിരുവനന്തപുരം.

**ഏജൻസികൾ.** ആലുവാ, അതിരമ്പുഴ, ബോംബെ, ബാംഗ്ളൂർ, കൊച്ചി, കോഴിക്കോട്ട്, കൽക്കട്ടാ, കോയമ്പത്തൂർ, കണ്ണൂർ, ഈറോഡ്, ഫെയർഫീൽഡ്, ഹൈദ്രബാദ്ട്, കോതമംഗലം, കത്തിയതോട്ട്, കോഴഞ്ചേരി, കായംകുളം, കാഞ്ഞിരപ്പള്ളി, മൂന്നാർ, മുണ്ടക്കയം, മൂവാററുപുഴ, മംഗലാപുരം, മധുര, മൈസൂർ, മാവേലിക്കര, മദ്രാസ്സ്, നാഗർകോവിൽ, നാഗപ്പൂർ, ന്യൂഡൽഹി, പാലാ, പത്തനംതിട്ട, പാലക്കാട്ട്, പീരുമേട്ട്, സെക്കൻദ്രബാദ്ട്, ചേർത്തല, കൊല്ലം, റാന്നി, സേലം, തിരുനൽവേലി, തൃശ്ശിനാപ്പള്ളി, തൊടുപുഴ, തൂത്തുക്കുടി, തൃശ്ശൂർ, വൈക്കം, വെല്ലൂർ, വണ്ടിപ്പെരിയാർ.

# വേദവായനക്കുറിപ്പുകൾ

**നാലാംസുവിശേഷം**

തിങ്കൾ. വി: യോഹ. 11. 43–53

താൻ മരണത്തിൻേറയും ജീവൻേറയും നാഥനാണെന്ന്—"ഞാൻ തന്നെ ഉയിർപ്പും ജീവനുമാകുന്നു" എന്ന്—കാണിക്കുവാൻവേണ്ടിയാണ് ഈ സൂചകാത്ഭുത പ്രവൃത്തിയെ താൻ നിർവഹിച്ചതു്.

ഹൃദയകാഠിന്യം മൂലം യഹൂദമതാധികാരികൾക്ക് ഇതിൽ കാണുവാൻ കഴിഞ്ഞതു് "ഇവനെ ഇങ്ങനെ വിട്ടാൽ....റോമർ വന്ന് നമ്മുടെ സ്ഥാനവും രാജ്യവും കരസ്ഥമാക്കും" എന്നുള്ള സാദ്ധ്യത മാത്രമായിരുന്നു.

നമ്മുടെ ജീവിതത്തിലുണ്ടാകുന്ന ഓരോ സംഭവവും ഒരു സൂചക പ്രവൃത്തിയാണ്. നമുക്ക് ദൈവഭയമുണ്ടെങ്കിൽ ആ സംഭവംമൂലം ദൈവം എന്തോ നമ്മോടു പറയുവാൻ ആഗ്രഹിക്കുന്നതായി കാണുവാൻ കഴിയും. അല്ല നമ്മുടെ ഹൃദയം കഠിനമാണെങ്കിൽ, ഇതുമൂലം നമുക്കുണ്ടാകാവുന്ന ഭവിഷ്യൽ ഫലങ്ങളെപ്പററിമാത്രമായിരിക്കും നമ്മുടെ ചിന്ത. ഇതാണ് വിശ്വാസജീവിതവും അവിശ്വാസജീവിതവും തമ്മിലുള്ള പ്രധാന വ്യത്യാസം.

ചൊവ്വ. വി; യോഹ. 11. 47–57

തൻെറ കയ്യിലേല്പിക്കപ്പെട്ടിട്ടുള്ള യഹൂദസഭയുടെ തൽക്കാലാവസ്ഥക്ക് അതുമൂലം തൻെറ സ്വന്തം സ്ഥാനത്തിന്നും കോട്ടം വരാതിരിക്കുവാൻ വേണ്ടി യേശു മരിക്കണമെന്നുള്ളതാണ് കയ്യാഫാ പറയുന്നതു്. നമ്മുടെ സഭയുടേയും തൽക്കാലസ്ഥിതി പുലരുന്നതിനായി ചിലർ മരിക്കണമെന്നോ മരിക്കട്ടേയെന്നോ പറയുന്നവരുണ്ട്.

പക്ഷേ ആ മരണത്തിൻെറ ഫലമായി കയ്യാഫായുടെ സിംഹാസനത്തിന്നും നഗരത്തിന്നും സഭക്കും ക്രിസ്താബ്ദം 70–ാം ആണ്ടിലുണ്ടായ അനുഭവം നമുക്കെല്ലാവർക്കും ഒരു മാർഗ്ഗദർശിനിയായിരിക്കട്ടെ.

ബുധൻ. വി. യോഹ. 12. 1–9

കയ്യാഫായും പുരോഹിതന്മാരും യേശുവിൻെറ മരണത്തിൽ കാണുന്നതു് തങ്ങളുടെ സ്ഥാപിതതാല്പര്യങ്ങളെ സംരക്ഷിക്കുവാനുള്ള ഒരു മാർഗ്ഗമാണ്.

എന്നാൽ ദരിദ്രയായ മറിയാമാകട്ടെ ആ മരണത്തിൽ തനിക്കുള്ളതിനെ യേശുവിന്ന് സമർപ്പിക്കുന്നതിനുള്ള ഒരു അവസരത്തെയത്രേ ദർശിക്കുന്നതു്.

മറിയാം തനിക്കുള്ളതിനെകർത്താവിന് സമർപ്പിച്ച ആ കൃത്യത്തിൻെറ സൌരഭ്യം മുറി മുഴുവൻ പരന്നതുപോലെ ഓരോ വിശ്വാസിയുംതൻെറ ജീവിതത്തെ ഉദാരമായി കർത്തൃപാദത്തിൽ പൊട്ടിച്ച് പകരുമ്പോൾ അതിൻെറ സൌരഭ്യവും ലോകമെങ്ങും പരക്കും.

വ്യാഴം. വി. യോഹ. 12. 1–9

ആറാം വാക്യത്തിൽ പണസ്സഞ്ചിയിൽ ഇടുന്നതു് അവൻ "വഹിച്ചു"എന്നുള്ള വാക്കിന്ന് "എടുത്തു" എന്നുള്ള അർത്ഥമാണുള്ളതു്. പണം "എടുക്കുക എന്നുള്ള ഗ്രീക്ക് പദത്തിന്ന്, മലയാളത്തിലെന്നപോലെ, ചുമക്കുക എന്നും മോഷ്ടിക്കുക എന്നും ഉള്ള ദ്വയാർത്ഥമുണ്ട്.

കയ്യാഫായും മഹാപുരോഹിതന്മാരും പണത്തെയല്ല അധികം കാംക്ഷിക്കുന്നതു്. പ്രത്യുത തങ്ങളുടെ അധികാരത്തേയും സ്ഥാനത്തേയും സംരക്ഷിക്കുവാനാണ്. യൂദാസ്കറിയോത്തായുടെ കണ്ണാകട്ടെ എല്ലാ സമയത്തും പണത്തിന്മേലാണ്. ഇവ രണ്ടുമാണ് ഇന്നും മനുഷ്യരെ ദൈവവിശ്വാസത്തിൽനിന്നും ദൈവാനുസരണത്തിൽ നിന്നും അകററി നിറുത്തിക്കൊണ്ടിരിക്കുന്നതു്.

"ദരിദ്രരെ സേവിക്കരുതു്" എന്ന് ചിലർ ഉദ്ദേശിക്കുംപോലെ 8–ാംവാക്യത്തിന്ന് അർത്ഥമില്ല. കർത്താവേശു മിശിഹായുടെ മരണം എന്ന സംഭവം ലോകത്തിന്ന് രക്ഷയുണ്ടാക്കുന്ന ഒന്നാണെന്നും ചരിത്രത്തിൽ അതു് ആവർത്തിക്കപ്പെടത്തക്കതല്ലെന്നും, എന്നാൽ ദരിദ്രസേവനം എല്ലാക്കാലവും തുടർച്ചയായി നടക്കേണ്ടതാണെന്നും മാത്രമേ ഈ വാക്യത്തിനർത്ഥമുള്ളു.

വെള്ളി. വി. യോഹ. 12. 10–19

ഓശാന ദിവസത്തിൽ കർത്താവിൻെറ കൂടെ കാണുന്ന ഈ ജനക്കൂട്ടത്തിലധികം പേരും മരിച്ചവനെ ഉയർപ്പിച്ച അത്ഭുതമനുഷ്യനെ കാണുവാനുള്ള ജിജ്ഞാസകൊണ്ടു മാത്രം വന്നുകൂടിയവരാണ്. (വാക്യം 12. 18) ആറുദിവസം കഴിഞ്ഞു് "അവനെ ക്രൂശിക്ക, ക്രൂശിക്ക" എന്നാർത്തു വിളിച്ച ജനക്കൂട്ടത്തിൽ ഇവരിൽ പലരുമുണ്ടായിരുന്നിരിക്കണം.

ഇന്നും സഭയിൽ വലിയ പ്രാസംഗികന്മാരുടേയോ അല്ലെങ്കിൽ അത്ഭുതാവഹമായ കാര്യങ്ങൾ സാധിക്കുന്ന സം

---

സെക്രട്ടറിയുടെ മേൽവിലാസം ചുവടേ ചേർക്കുന്നു. എം. തൊമ്മൻ ബി. എ, ഫെലോഷിപ്പ് ഹൗസ്. യു. സി. കോളജ് പി. ഒ. ആലുവാ.


**ജയഭാരതം ആര്യവൈദ്യശാല (Regd.)**

H. O. പുനലൂർ.

**ഏജൻസികൾ**—അഞ്ചൽ, അടൂർ, ആയൂർ, കൊട്ടാരക്കര, കുന്നിക്കോട്ട്, കല്ലിശ്ശേരി, എഴുകോൺ സദാനന്ദപുരം, ചിരട്ടക്കോണം, ചാത്തന്നൂർ, പാണ്ടനാട്ട്, ചെങ്ങമനാട്ട്, ഉമ്മന്നൂർ.

ഏററവും നല്ല ആയുർവേദഔഷധങ്ങൾ മിതമായ വിലക്കു ഹെഡാഫീസിലും ഏജൻസികളിലും വില്പനക്കുണ്ടായിരിക്കുന്നതാണ്. ആകർഷകമായ വ്യവസ്ഥകളിൽ എല്ലാ സ്ഥലത്തും ഏജൻസികൾ കൊടുക്കുന്നുണ്ട്. കൂടുതൽ വിവരങ്ങൾക്ക് എഴുതുക.

**പ്രധാനവൈദ്യൻ**

**പി. ഒ. തോമ്മസ് വൈദ്യൻ, വൈദ്യകലാനിധി**

**പുനലൂർ**

# ക്രിസ്തുവിൻെറ അന്ത്യദാനങ്ങൾ

(എം. സി. കുറിയാക്കോസ് റമ്പാൻ ബി. എ.)

യേശുക്രിസ്തുവിൻെറ അന്ത്യഘട്ടത്തിലേക്ക് ഒന്നു തിരിഞ്ഞു നോക്കുക. ആ ആദ്യത്തെ വലിയ വെള്ളിയാഴ്ച വെയിലാറിയപ്പോൾ നാം കാൽവറിയിലേക്കു കയറിച്ചെന്നതായി സങ്കല്പിക്കുക. എന്തു കാണുന്നു? മനുഷ്യനായി അവതരിച്ച ദൈവപുത്രൻ കുരിശിൽ തൂങ്ങി മരിച്ചുകിടക്കുന്നു. സകലവും നിവൃത്തിയായി. "അവൻ നിൻെറ തല ചതയ്ക്കും; നീ അവൻെറ കുതികാൽ തകർക്കും" എന്ന ഏദനിലെ തിരുമൊഴികൾ രണ്ടും കണ്ടാലും നിവൃത്തിയായി. സ്ത്രീയുടെ സന്തതി സർപ്പത്തിൻെറ തല തകർത്തു; സർപ്പം അവൻെറ കുതികാലും തകർത്തു.

"മോശ മരുഭൂമിയിൽ സർപ്പത്തെ ഉയർത്തിയതുപോലെ മനുഷ്യൻെറ പുത്രനും ഉയർത്തപ്പെടേണ്ടതാകുന്നു" എന്ന് അവിടുന്നു തന്നെ അരുളിയമൊഴിയും നിവൃത്തിയായി നിൽക്കുന്നു.

"കണ്ടാലും കന്യക ഗർഭം ധരിച്ച് ഒരു പുത്രനെ പ്രസവിക്കും" എന്നു പ്രവചിച്ചവൻെറ വായിൽ നിന്നു തന്നെ "നമ്മുടെ അതിക്രമങ്ങൾ നിമിത്തം അവൻ മുറിവേററു. നമ്മുടെ അകൃത്യങ്ങൾ നിമിത്തം അവൻ തകർന്നിരിക്കുന്നു". എന്ന മൊഴിയും പുറപ്പെട്ടുവല്ലോ. ആദ്യത്തേതുപോലെ രണ്ടാമത്തേതിനെപ്പററിയും സംശയം വേണ്ടാ. അതല്ലയോ കണ്ണിൽ മുൻപാകെ നിവൃത്തിയായി നിൽക്കുന്നത്?.

ദൈവപുത്രൻ തല ചായ്ച്ചു മരിച്ചുകിടക്കുന്നു. ഇനി എന്താശയാണുള്ളത്?. തിരിച്ചുപോകാം എന്നു നിരാശയോടെ നിരൂപിക്കുകയോ? അതരുതേ. "ഞാൻ ഭൂമിയിൽ ഉയർത്തപ്പെട്ടാൽ എല്ലാവരേയും എങ്കലേയ്ക്കു ആകർഷിപ്പിക്കും" എന്നു കൂടെ യേശുക്രിസ്തു അരുളിയിട്ടില്ലയോ? അവിടുത്തെ വചനം സത്യമല്ലയോ? ആകയാൽ നിൽക്കുക, നോക്കുക. എന്തു കാണുന്നു? അതാ ചരിത്രമുള്ള ഒരു പുണ്യസ്ഥലത്ത്–ആദാം കബറടക്കപ്പെട്ടുകയും മൽക്കിസദേക്കു പൗരോഹിത്യം നടത്തുകയും അബ്രഹാം ഇസഹാക്കിനായി ബലിപീഠം പണിയുകയും ചെയ്ത ആ പുണ്യസ്ഥലത്ത്–അവിടുത്തെ കുരിശു നാട്ടപ്പെട്ടു. അവിടുത്തെ പുണ്യശരീരം അതിൽ ഉയർത്തപ്പെട്ടും നിൽക്കുന്നു. തിരുമൊഴിപ്രകാരം നാം അങ്ങോട്ടു ആകർഷിക്കപ്പെടേണ്ടതല്ലയോ? ആ കാഴ്ച കാണുന്ന കണ്ണുകൾക്കു ഭാഗ്യം. എന്തെന്നാൽ ആ നോട്ടത്തിൽ ജീവൻ ഉണ്ട്.

ഭക്തകളായ ഏതാനും സ്ത്രീകൾ ചങ്കു പൊടിഞ്ഞു തകർന്ന് ആ കാഴ്ചകണ്ടു കൊണ്ടു നിൽക്കുന്നു. സന്ധ്യ സമീപിക്കുന്നു. പരിശുദ്ധമായോരു പ്രശാന്തത. അതാ, പീലാത്തോസിൻെറ അരമനയിൽ നിന്നുള്ള പാതയിൽ കൂടെ രണ്ടു പ്രമാണികൾ നിശ്ശബ്ദമായി വരുന്നു. അവരുടെ പുറകെ ഏതാനും ഭൃത്യന്മാരുമുണ്ട്. ആ സ്ത്രീകൾ അമ്പരക്കുന്നു. ആ പ്രമാണികൾ കുരിശിനെ സമീപിക്കുന്നു. അതു് ഉറപ്പിക്കപ്പെട്ടിരുന്ന കുഴിയിൽനിന്ന് അവരും അവരുടെ ഭൃത്യന്മാരുംകൂടി അതു സാവധാനത്തിൽ ഉയർത്തുന്നു. അവർ അതു പുറകോട്ടു പതുക്കെ ചായ്ക്കുന്നു. കുരിശു് നിലത്തോടു ചേരുന്നു. യേശുവിനെ തറച്ചിരുന്ന ആണികൾ മൂന്നും അവർ മെല്ലെ മെല്ലെ ഊരുന്നു. ആ സ്ത്രീകൾ ധൈര്യമവലംബിച്ച് അടുത്തു ചെല്ലുന്നു. ആ പ്രമാണികൾ ഒരു പട്ടുതുണിയിൽനൂറുറാത്തൽ സുഗന്ധക്കൂട്ടുചേർത്ത് ആ ശരീരം പൊതിയുന്നു. അവരെല്ലാവരും കൂടി ആ വിശുദ്ധശരീരം ഒരു പുതിയ കബറിങ്കലേക്കു കൊണ്ടുപോകുന്നു. മാലാകമാരും അകമ്പടി സേവിക്കുന്നു. ആകാശത്തിൽ അവരുടെ ശബ്ദം കേൾക്കപ്പെടുന്നു. "ദൈവമേ, നീ പരിശുദ്ധനാകുന്നു. ബലവാനേ നീ പരിശുദ്ധനാകുന്നു. മരണമില്ലാത്തവനെ നീ പരിശുദ്ധനാകുന്നു". എല്ലാവരും അത്ഭുതപ്പെടുന്നു. എന്നാൽ വിവേകികളായ ആ പുണ്യവാന്മാർ ഏററു ചൊല്ലുന്നു: "ഞങ്ങൾക്കുവേണ്ടി കുരിശിക്കപ്പെട്ടവനേ, ഞങ്ങളോടു കരുണയുണ്ടാകണമേ" പാറയിൽ കൊത്തി ഉണ്ടാക്കപ്പെട്ട ആ പുതിയ കബറിൽ അവർ ആ വിശുദ്ധശരീരം സ്ഥാപിക്കുന്നു. വലിയോരു കല്ല് അവർ ആ കബറിൻെറ വാതിൽക്കൽ വെക്കുന്നു. ശ്ലീഹന്മാർ ചെ

---

ഘടനകളുടേയോ കൂടെ വലിയ ജനക്കൂട്ടങ്ങൾ കാണും. എന്നാൽ സഹനത്തിൻേറയും പരാജയത്തിൻേറയും കുരിശു കാണുമ്പോൾ കുറേ പേർ പിന്മാറും കുറേ പേർ എതിരു തിരിയും.

ശനി. വി. യോഹ. 12. 10–19 (തുടർച്ച) സഖര്യാവ്. 9; 9, 10.

അത്ഭുതപ്രവർത്തകനായ യേശു യരുശലേമിലേക്ക് വരുന്നു എന്നു കേട്ടിട്ട് പെസഹാപ്പെരുന്നാളിന്ന് വന്നു കൂടിയിട്ടുള്ള ജനമൊക്കെയും മഹാപുരോഹിതന്മാരുടെ ശുശ്രൂഷകളിൽ സംബന്ധിക്കാതെ യേശുവിനെ എതിരേല്പാനായി നഗരവാതിൽക്കലേക്കു പോകുന്നു. ദാവീദിൻെറ സിംഹാസനം പുനസ്ഥാപിച്ചു റോമ്മാസാമ്രാജ്യാധിപതികളെ അടിച്ചോടിച്ച് ഇസ്രായേലിനെ വിമുക്തയാക്കുവാൻ വരുന്ന മിശിഹാരാജാവായിട്ടാണ് തന്നെ അവർ കാണുന്നതു്. പനങ്കൊമ്പ് രാജചിഹ്നമാണ്.

എന്നാൽ താനാകട്ടെ സമാധാനത്തിൻേറയും സൌമ്യതയുടേയും രാജാവായിട്ടാണ് അവരുടെയിടയിലേയ്ക്കു എഴുന്നെള്ളുന്നത്.

ഇന്നും അരമനകളുടേയും അങ്കവസ്ത്രങ്ങളുടേയും വെള്ളിക്കുരിശുകളുടേയും വ്യവഹാരവിജയത്തിൻേറയും രാജാവായിട്ടല്ല, സമാധാനത്തിൻെറയും സൌമ്യതയുടേയും രാജാവായിട്ടാണ് താൻസഭയിലേക്കെഴുന്നെള്ളുവാൻ ആഗ്രഹിക്കുന്നതു്.

**Janatha Tile Works Kottayam.**
ETTUMANOOR A. O.
**ജനതാ ഓട്ടുകമ്പനി**
മേൽത്തരം മേച്ചിലോടുകൾ മൂലയോടുകൾ തറയോടുകൾ, കണ്ണാടി യോടുകൾ, പുകയോടുകൾ, ചുടുകട്ടകൾ, ഇഷ്ടികകൾ പട്ടികൾ
OUR SURKI POWDER A SPECILITY.
For further particulars please write to:
P. A. POONNEN,
Pallampadam, Kottayam, or The Manager, Janatha Tile Works
Ettumanoor A. O.

യ്യേണ്ടിയിരുന്നതു യൗസേപ്പും നിക്കോദിമോസും കൂടി ചെയ്തു. അനന്തരം എല്ലാവരും ശാന്തമായി പിരിയുന്നു.

നമുക്ക് ആ കാൽവറി മലമേൽ ശാന്തമായി നിന്നു ചിന്തിക്കാം. യേശു യാത്രയായി. അവൻ നമുക്ക് എന്തെങ്കിലും തന്നിട്ടുണ്ടോ? അവന്റെ അന്ത്യദാനങ്ങൾ എന്ത്? തല ചായിപ്പാൻ പോലും സ്ഥലം സ്വന്തമായിട്ടില്ലാതെ ഭൂമിയിൽ സഞ്ചരിച്ച യേശുതമ്പുരാൻ നമുക്കു വല്ല ദാനങ്ങളും തന്നിട്ടുണ്ടോ? അവിടെത്തന്നെ നിന്നു നോക്കുക. ചിന്തിക്കുക. ഇതാ, ഇവിടെ അവന്റെ കുരിശ്. അതാ, അവിടെ അവന്റെ ശരീരം. ഇവ രണ്ടും അവൻ നമുക്കു തന്ന അന്ത്യദാനങ്ങളായി കണക്കിടപ്പെടാവുന്നതല്ലയോ? നമ്മുടെ വലിയ വെള്ളിയാഴ്ചവരെ വഹിക്കുവാൻ അവന്റെ കുരിശും, ആ കുരിശുവഹിപ്പാൻ നമുക്കു ശക്തി നൽകുന്നതിനു അവന്റെ ശരീരവും ആ അന്ത്യദിവസത്തെ അന്ത്യദാനങ്ങളായി അവൻ നമുക്കു തന്നു എന്ന ബോദ്ധ്യം നമ്മുടെ ക്രൈസ്തവ ജീവിതത്തിൽ നമുക്കു പുരോഗമന പ്രേരകമായിരിക്കും.

"ദാവീദുഗൃഹത്തിന്റെ താക്കോൽ അവന്റെ തോളിൽ ഞാൻ വയ്ക്കും. അവൻ തുറന്നാൽ ആരും അടയ്ക്കയില്ല. അവൻ അടച്ചാൽ ആരും തുറക്കുകയുമില്ല". (യേശായ്യാ 22: 22) ആ താക്കോൽ അല്ലയോ നമ്മുടെ മുമ്പാകെ നാം കാണുന്ന ഈ അന്ത്യദാനമായ കുരിശ്? ദാവീദിന്റെ ജീവിതത്തിനു രണ്ടുവശങ്ങൾ ഉണ്ടായിരുന്നു. ഒരു വശത്ത് അവൻ മഹാപ്രതാപവാനും സന്തുഷ്ടനും ആയിരുന്നെങ്കിലും മറുവശത്ത് അവൻ മരണനിഴലിന്റെ താഴ്‌വരയിലെ സഞ്ചാരി ആയിരുന്നു. ദരിദ്രനും പീഡിതനും ദുഃഖിതനും ആയിരുന്നു. സഹോദരന്മാരാൽ അവൻ പരിഹസിക്കപ്പെട്ടു. ശൗലിനാൽ വേട്ടയാടപ്പെട്ടും ഭാര്യയായ മീഖളിനാൽ ശാസിക്കപ്പെട്ടു. ദാസനായ ശിവരിയാൽ ഹസിക്കപ്പെട്ടും അമ്മോനായക്കാരാൽ നിരോധിക്കപ്പെട്ടും. പാർപ്പിടരഹിതനായി ഗുഹയിൽ ഒളിച്ചു പാർത്തു. അബീമലേക്കിൽ നിന്നു കാഴ്ചയപ്പം വാങ്ങി. പീഡിതരിൽ പരമപീഡിതനും ദരിദ്രന്മാരിൽ അതിദരിദ്രനും ആയിത്തീർന്നു. ഇവയിലൊക്കെയും അവൻ ക്രിസ്തുവിനെ മുൻകുറിച്ചിരുന്നു. "അവന്റെ പിതാവായ ദാവീദിന്റെ സിംഹാസനം ദൈവമായ കർത്താവു അവനുകൊടുക്കും" എന്നു ക്രിസ്തുവിനെക്കുറിച്ച് ഗബ്രിയേൽ മാലാഖാ പറഞ്ഞുവല്ലോ. "കണ്ടാലും അവൻ മരത്തിൽ നിന്നുകൊണ്ടു വാഴുന്നു" എന്നു ദാവീദുപുത്രനെക്കുറിച്ചു ദാവീദുതന്നെ പാടിയിട്ടുണ്ട്. ദാവീദുപുത്രനായ ക്രിസ്തുവിനു ശേഷിച്ച അവകാശം കഷ്ടതയുടെ ഈ സിംഹാസനം, അഥവാ പങ്കപ്പാടിന്റെ ഈ താക്കോൽ ആയിരുന്നു. ക്രിസ്തുവാകട്ടെ ഈ കുരിശ് അവന്റെ ഒരു അന്ത്യദാനമായി, നമുക്കു തന്നിരിക്കുന്നു. ഈ താക്കോലാൽ സ്വർഗ്ഗത്തിൽ ഒരു വാതിൽ തുറക്കപ്പെടുകയും അവന്റെ രാജ്യത്തിലെ മഹിമയിലേക്കും നിധിയിലേക്കും പ്രവേശനം നൽകപ്പെടുകയും ചെയ്യുന്നു. മാർ പൗലൂസ് ശ്ലീഹാ പറഞ്ഞിട്ടുള്ളതുപോലെ കർത്താവേശുമ്ശിഹായുടെ കുരിശിലല്ലാതെ പ്രശംസിപ്പാൻ എനിക്കു ഇടയാകരുതേ.

ഈ ഭാരമേറിയ കുരിശ്, ചിലപ്പോൾ രക്തം വിയർപ്പിക്കുന്ന കുരിശ്, മരണംവരെ ക്രിസ്തു ചുമന്നു. ആ താക്കോൽകൊണ്ട് അവൻ പർദൈസാ തുറന്നു. ക്രിസ്തുവിനെ അനുഗമിക്കുന്നവൻ കുരിശുവഹിക്കണം. അത് അവിടുന്നു നമുക്കു തന്നിട്ടുള്ള അവകാശമാകുന്നു. എല്ലായ്പോഴും തന്നെ നമ്മുടെ തോളുകളിന്മേൽ കുരിശ് ഉണ്ടായിരിക്കണം. നമ്മുടെ മരണനാഴിക നാം അറിയുന്നില്ല. മരണനാഴികയിൽ കുരിശു നമ്മോടുകൂടെ ഇല്ലെങ്കിൽ സ്വർഗ്ഗവാതിൽ നാം എങ്ങനെ തുറക്കും? അവസാനത്തോളം കുരിശുവഹിച്ചിട്ട് പതിനൊന്നാംമണി നേരത്ത് അതു കൈവശം ഇല്ലായിരുന്നാൽ എന്തു ഫലം? മരണസമയത്തു വലത്തു കൈയ്യിൽ കുരിശും ഇടതു കൈയ്യിൽ തിരിയും പിടിച്ച് പിതാവും പുത്രനും പരിശുദ്ധ റൂഹായുമായ സത്യേക ദൈവത്തിൽ ഞാൻ വിശ്വസിക്കുന്നു എന്നു പട്ടക്കാരൻ ചൊല്ലിക്കൊടുക്കുന്നതു് അർത്ഥസംമ്പൂർണ്ണമല്ലയോ? സ്വർഗ്ഗവാതിൽ തുറക്കുവാൻ ഒരു തക്കോലിനു മാത്രമേ കഴിവുള്ളു. ദാവീദു ഭവനത്തിന്റെ താക്കോലായി ക്രിസ്തുവിന്റെ തോളിന്മേൽ വയ്ക്കപ്പെട്ട താക്കോലിനുതന്നെ. സ്വർഗ്ഗവാതിൽ മാത്രമല്ല, നമ്മുടെ സീയോൻ യാത്രയെ തടസ്സപ്പെടുത്തുന്ന സകല വാതിലുകളും നമ്മുടെ കർത്താവിന്റെ കുരിശു നമുക്കു തുറന്നു തരും. ദാരിദ്ര്യം, ദുഃഖം, സംശയങ്ങൾ, പരീക്ഷകൾ, മനോഭാരങ്ങൾ, അനീതിയിൽ ബന്ധനങ്ങൾ, നിരാശകൾ, നഷ്ടങ്ങൾ, മുതലായവയൊക്കെയും നമുക്കു നേരിടുമ്പോൾ ആ കുരിശു നമുക്കു ആശ്വാസം നൽകും. യജമാനനെക്കാൾ വലിയ ദാസനോ, ഗുരുവിനെക്കാൾ വലിയ ശിഷ്യനോ, ഇല്ലല്ലോ. ദാസന്മാരുടെയും ശിഷ്യന്മാരുടെയും കുരിശ് യജമാനന്റെയും ഗുരുവിന്റെയും കുരിശിനെക്കാൾ എത്രയോ ലഘുവാണ്. നമ്മുടെ ജീവിതത്തിലെ കുരിശുകളെ ക്രിസ്തുവിന്റെ കുരിശിൽക്കൂടി വീക്ഷിച്ച് അവന്റെ സമാധാനം ആസ്വദിക്കുക. ദുഃഖവെള്ളിയാഴ്ചത്തെ സ്ലീബാ വന്ദനം ഈ സത്യം നമ്മുടെ

India's Largest Compoe Insurance Company

Chairman: A. D. SHROFF, Esq.

Vice-Chairman: J. R. D. Tata, Esq.,

★

**New India Assurance Co. Ltd,.**

**H. O. BOMBAY.**

**West Coast Branch: Ernakulam.**

**Sub Offices: Trivandrum, Alleppey, Calicut, Mangalore, Coimbatore & Madura.**

Bonus on with Profits Policies (last declared) for the period ending 31-12-53.

**Whole-Life: Rs. 16** per thousand per annum
**Endowment: Rs. 14** per thousand per annum

Licence No.6 498 Dated 20-8-1946 M.Rge 52.

# THE CHURCH WEEKLY

ഹൃദയങ്ങളിൽ ആഴമായിപതിക്കുവാൻ സഹായമായി ഭവിക്കട്ടെ.

യേശുക്രിസ്തുവിന്റെ അന്ത്യദാനങ്ങളിൽ രണ്ടാമത്തേതു് അവിടുത്തെ തിരുശരീരം ആകുന്നു. കാൽവറിയിൽവച്ചു സകലവും നിവൃത്തിയായി, അവിടുന്നു തല ചായിച്ചു് ആത്മാവിനെ വിട്ടു മരിച്ചു. ദൈവം ജനിച്ചു, ജനിച്ചവൻ മരിച്ചു: ദൈവം മരിച്ചു. പൂർണ്ണദൈവവും പൂർണ്ണമനുഷ്യനുമായ അമ്മാനുവേലിന്റെ മൃതശരീരത്തെപ്പററി ചിന്തിക്കുക. "അവന്റെ മരണസമയത്തു് ആത്മാവു ശരീരത്തിൽ നിന്നും വേർപെടാതെ അവ രണ്ടിനോടും കൂടെ ഉണ്ടായിരുന്നു." ആ ശരീരം കുററവാളികളുടെ ശരീരം പോലെ പക്ഷികൾക്കു് ഇരയാകരുതു്. എന്നാലോ, രാജോചിതമായൊരു കബറടക്കം അതിനു നൽകണം എന്നു് അവനെ സ്നേഹിച്ചിരുന്ന യൗസേപ്പും, നീക്കോദിമോസും കൂടി ആഗ്രഹിച്ചു. അവർ പീലാത്തോസിന്റെ അടുക്കൽ ചെന്നു് ആ ശരീരം ചോദിച്ചു വാങ്ങി. പാറയിൽ കൊത്തി ഉണ്ടാക്കപ്പെട്ട പുതിയ കല്ലറയിൽ അവർ ആ ശരീരം വച്ചു. കല്ലറയുടെ വാതിൽക്കൽ ഒരു വലിയ കല്ലു് ഉരുട്ടിവച്ചു. യേശുവിന്റെ ശത്രുക്കളുടെ പ്രവൃത്തിയും ഇത്തരുണത്തിൽ ശ്രദ്ധേയമത്രേ, വല്ലവരും ആ ശരീരം മോഷ്ടിച്ചുകൊണ്ടു പോയേക്കുമെന്നു ഭയപ്പെട്ടു് അവർ കല്ലിനു മുദ്രവച്ചു. മാത്രമല്ല, കാവൽക്കാരേയും അവർ നിയോഗിച്ചു.

ക്രിസ്തു അവന്റെ ശരീരം നമുക്കു തരും എന്നു മുമ്പുകൂട്ടി പറഞ്ഞില്ലയോ? ഓർത്തു നോക്കുക. ഞാൻ സ്വർഗ്ഗത്തിൽ നിന്നു് ഇറങ്ങി വന്ന ജീവന്റെ അപ്പമാകുന്നു. ഈ അപ്പം തിന്നുന്നവൻ എന്നേക്കും ജീവിക്കും. ഞാൻ കൊടുക്കാനിരിക്കുന്ന അപ്പമോ, ലോകത്തിന്റെ ജീവനുവേണ്ടി, ഞാൻ കൊടുക്കുന്ന എന്റെ ശരീരമാകുന്നു. എന്റെ ശരീരം ഭക്ഷിക്കുകയും എന്റെ രക്തം കുടിക്കുകയും ചെയ്യുന്നവൻ എന്നിലും ഞാൻ അവനിലും വസിക്കും. പെസഹാമേശയിങ്കൽവച്ചു് ഈ വാക്കു് അവൻ നിറവേററി. വെള്ളിയാഴ്ചത്തെ അന്ത്യസംഭവത്തെ മുൻകുറിക്കുവാൻ വെള്ളിയാഴ്ചയുടെ ആരംഭത്തിൽ തന്നെ അവൻ അവന്റെ ശിഷ്യന്മാരേയും അവർ മൂലം തിരുസഭയേയും അവൻ വരുവോളം അവന്റെ ശരീരം ഭരമേല്പിച്ചു. നമ്മുടെ ഹൃദയമാകുന്ന പാറയിൽ അനുതാപത്താലും കുമ്പസാരത്താലും നമുക്കു് ഒരു കല്ലറ നിർമ്മിക്കാം.

ആ വലിയ വെള്ളിയാഴ്ചദിവസം മററെന്തെങ്കിലും ദാനം കാൽവറിയിൽവച്ചു് അവൻ നമുക്കു തന്നിട്ടുണ്ടോ? വീണ്ടും ചിന്തിക്കുക. "ഇതാ നിന്റെ അമ്മ" യേശു കുരിശിൽ തൂങ്ങി കിടക്കവേ അടുക്കൽ അവന്റെ മാതാവും അവൻ സ്നേഹിക്കുന്ന ശിഷ്യനും നിൽക്കുന്നതു് അവൻ കണ്ടു. ശിഷ്യനോടു് "ഇതാ നിന്റെ അമ്മ" എന്നു പറഞ്ഞു. ആ ശിഷ്യൻ ആ അമ്മയെ അപ്രകാരം സ്വീകരിക്കുകയും ചെയ്തു. യേശുക്രിസ്തുവിന്റെ അമ്മ യോഹന്നാൻശ്ലീഹായുടേയും അമ്മയാണു്. യേശുക്രിസ്തുവിനെ സ്നേഹിക്കുന്ന ഏവരുടേയും അമ്മയാണു്. ചങ്കിൽക്കൂടി വാൾ കടന്ന ആ അമ്മയുടെ കാവലും കൂട്ടായ്മയും മദ്ധ്യസ്ഥതയും ക്രിസ്തുവിന്റെ കുരിശു വഹിക്കുന്നതിൽ നമുക്കു സഹായമായിരിക്കും. ഒരിക്കൽ ദാവീദുപുത്രനായ ശലോമോൻ സിംഹാസനമുറിയിൽ ഇരിക്കവേ അദ്ദേഹത്തിന്റെ മാതാവു് ആ മുറിയുടെ വാതിൽക്കൽ ചെന്നുനിന്നു. അദ്ദേഹം എഴുന്നേററു ചെന്നു് അവളെ സ്വീകരിച്ചു് സമീപത്തിരുത്തി. അദ്ദേഹം അവളോടു് ആഗമനോദ്ദേശം ചോദിച്ചു. "എനിക്കു നിന്നോടു് ഒരു കാര്യം ചോദിപ്പാനുണ്ടു്." "മാതാവേ, ചോദിച്ചാലും! നിന്റെ അപേക്ഷ ഞാൻ തള്ളുകയില്ല" എന്നു് അദ്ദേഹം പറഞ്ഞു. പഴയനിയമത്തിലെ ദാവീദുപുത്രനു് അദ്ദേഹത്തിന്റെ മാതാവിനോടുണ്ടായിരുന്ന മനോഭാവം തന്നെ പുതിയനിയമത്തിലെ ദാവീദുപുത്രനു് അവിടുത്തെ മാതാവിനോടു് ഉണ്ടായിരിക്കും. ആകയാൽ കാവലിനും സഹായത്തിനുമായി ആ മാതാവിൽ സങ്കേതപ്പെടുക. കുരിശുവഹിക്കുകയും കുരിശിന്റെ കനിയായ വിശുദ്ധകുർബാന നാം അനുഭവിക്കുകയും ചെയ്യുന്നതുപോലെ തന്നെ, അപ്രകാരം ചെയ്തിട്ടുള്ള പരിശുദ്ധന്മാരോടും വിശിഷ്യ, ദൈവമാതാവിനോടും ഉള്ള ഭക്ത്യാദര മദ്ധ്യസ്ഥതാർപ്പണങ്ങൾ പൗരസ്ത്യസഭയിൽ ക്രൈസ്തവജീവിതത്തിന്റെ ഒരു ഭാഗമായി നിലകൊള്ളുന്നു.

ആ വലിയ വെള്ളിയാഴ്ച അസ്തമിച്ചു ശനിയാഴ്ച ആരംഭിക്കുന്ന സന്ധ്യയിൽ ഈ അന്ത്യദാനങ്ങൾ മൂന്നും ഭരമേററുകൊണ്ടും അവയേക്കുറിച്ചുള്ള കൃതജ്ഞതാസ്മരണകളോടും കൂടെ കാൽവറിയിൽ നിന്നും നമുക്കു് ഇറങ്ങി പോകാം; മനസ്താപത്തോടെയല്ല, ആത്മസന്തോഷത്തോടെ പോകാം. ഒരു പ്രവചനം കൂടെ നിവൃത്തിയാകുവാനുണ്ടു്. അതു ദുഃഖത്തെ സന്തോഷമാക്കുന്നതത്രേ. "അവർ അവനെ കൊല്ലും; എന്നാൽ മൂന്നാം ദിവസം അവൻ ഉയിർത്തെഴുന്നേൽക്കും.

THE BANK OF NEW INDIA Ltd.

H. O. TRIVANDRUM

BOARD OF DIRECTORS:

Sri. K. George B. A., Trivandrum (Chairman).
" E. J. Philipose B. A. B. L. Trivandrum
" N. O. Inasu, Trichur.
" P. C. Kurian, M. A. B. L., Madras.
" C. J. John B. A. Kottayam.
" P. T. Varughese, Perumpavoor.
" P. K. Chacko, Alwaye.

K. E. CHERIAN,
General Manager.

Printed and Published by N. M. Abraham B. A. at the Malayala Manorama Press, Kottayam.